25 years

Kandanad
Diocesan
# BULLETIN

A PUBLICATION OFTHE KANDANAD EAST DIOCESE OFTHE MALANKARA ORTHODOX SYRIAN CHURCH

**Vol. 8 No. 4-5-6, 15 April, May & June 2020**

എഡിറ്റോറിയൽ

# ഇടവകയും ഇടവക വികാരിയും

**സ**ഭയുടെ ഘടനാപരവും പ്രവർത്തനപരവും ഭരണപരവുമായ ഏകക(unit) മാണ് ഇടവക (parish). ഓരോ ഇടവകയ്ക്കും ഒരു പള്ളിയും ഒരു വികാരിയും അദ്ദേഹം അദ്ധ്യക്ഷനായുള്ള ഒരു ഭരണസമിതിയും ഉണ്ടായിരിക്കും. ഇടവക എന്ന സഭാ കൂട്ടായ്മയിൽ സണ്ടേസ്കൂൾ, സുവിശേഷ പ്രവർത്തക സംഘം, മർത്തമറിയം വനിതാസമാജം, യൂത്ത് ലീഗ് എൽഡേഴ്സ് ഫോറം മുതലായ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും പ്രവർത്തിക്കുന്നുണ്ടാകും. ശുശ്രൂഷാസംഘവും ഗായക സംഘവും വേറെ. പള്ളിയുടെ ശൂചീകരണം, ഭക്ഷണം പാകം ചെയ്യൽ, മണിയടി മുതലായവക്കായി കുശനിക്കാരനും. ആരാധന ഉൾപ്പെടെയുള്ള ഇടവകയുടെ എല്ലാ ആത്മീക-ലൗകീക പ്രവർത്തനങ്ങൾക്കും നേതൃത്വം നൽകുന്നത് വികാരിയാണ്. അതുകൊണ്ട് അദ്ദേഹത്തിന് ഇടവകയിൽ അദ്വീതിയമായ സ്ഥാമാണുള്ളത്. ഇടവകയുടെ വിവിധ രംഗങ്ങളിലെ വളർച്ച അദ്ദേഹത്തിന്റെ ആദ്ധ്യാത്മിക- സഭാ- സാംസ്ക്കാരിക വീക്ഷണങ്ങളെയും, പ്രവർത്തനങ്ങളെയും ആശ്രയിച്ചാണിരിക്കുന്നത്. സഭയുടെ ദൗത്യത്തെക്കുറിച്ചുള്ള ഉത്തമബോധ്യവും അതിന്റെ നിർവ്വഹണത്തിനുള്ള തീവ്രമായ ശുഷ്കാന്തിയും ഇടവകവികാരിയുടെ പ്രവർത്തനവിജയത്തിൽ നിർണ്ണായകമാണ്.

ഒരു വികാരിക്ക് തന്റെ ഇടവകയുടെ നാനാവിധമായ വളർച്ചയെക്കുറിച്ചും ക്ഷേമത്തെക്കുറിച്ചും വ്യക്തമായ കാഴ്ചപ്പാടും പദ്ധതിയും സമർപ്പണവും ഉണ്ടായിരിക്കണം. ഇടവകയുടെ ക്ഷേമം ഒരു വെല്ലുവിളിയായി സ്വീകരിച്ച് അതിനായി പരമാവധി യത്നിക്കുകയാണ് ഒരു വികാരിയുടെ ധർമ്മം. താൻ പഠിപ്പിക്കുന്ന വിഷയത്തോട് കുട്ടികൾക്ക് സ്നേഹം വളർത്തുകയാണല്ലോ ഒരു അധ്യാപകന്റെ നേട്ടം. അതുപോലെ തന്നെ താൻ ശുശ്രൂഷിക്കുന്ന ഇടവകയോടും സഭയോടും ഇടവകാംഗങ്ങൾക്ക് സ്നേഹം വളർത്തുകയാണ് ഒരു വികാരിയുടെ നേട്ടം. ഇക്കാര്യത്തിൽ ഇടവകാംഗങ്ങൾ പ്രകടമാക്കുന്ന സഹകരണമാണ് ഈ സ്നേഹത്തിന്റെ മാനദണ്ഡം.

ഓരോ വൈദീകനും ഒരു വെല്ലുവിളി ഏറ്റെടുക്കേണ്ടതുണ്ട്. 'എന്റെ ഇടവക സഭയിൽ ഒരു മാതൃകാ ഇടവകയാകണം' ഇതാണ് ഈ വെല്ലുവിളി. അതിനായി ആഗ്രഹിക്കുകയോ, അക്കാര്യം ഉരുവിടുകയോ മാത്രം പോരാ. അതിനുള്ള നിസ്വാർത്ഥവും ആത്മാർത്ഥവും ഈശ്വരസമർപ്പണബോധത്തോടെയുള്ള പ്രയത്നവും ആവശ്യമാണ്. അത്തരം മാതൃകാ വൈദികർ നമ്മുടെ ഭദ്രാസനത്തിൽ ഉണ്ട് എന്നത് അഭിമാനം നൽകുന്ന വസ്തുതയാണ്. എല്ലാ വൈദീകരും അത്തരത്തിലുള്ളവർ ആയിത്തീരട്ടെ എന്ന് ആശംസിക്കുന്നു. എങ്കിൽ മാത്രമേ സഭയ്ക്ക് വർത്തമാനകാലത്ത് അതിന്റെ പ്രസക്തിയും സാന്നിധ്യവും പ്രകടമാക്കുവാനും വളർത്തുവാനും സാധിക്കൂ.

വികാരിത്ത ശുശ്രൂഷയുടെ ഏറ്റവും പ്രധാന ഭാഗം ആരാധന - പ്രത്യേകിച്ചും വചനശുശ്രൂഷ

## ഉള്ളടക്കം



ഉൾപ്പെടെയുള്ള വി.കുർബ്ബാനയാണ്. അത് ആകർഷക മാക്കുന്നതുതന്നെ ഇടവകക്കാരെ പള്ളിയിലെത്താൻ പ്രേരിപ്പിക്കുന്ന ഘടകമാണ്. എല്ലാ വൈദീകർക്കും ഒരു പോലെ സ്വരമാധുരിയും സംഗീതവാസനയും ഉണ്ടായിരിക്കുകയില്ലല്ലോ. അത് അനിവാര്യവുമല്ല. എന്നാൽ അക്ഷരശുദ്ധിയും ഉച്ചാരണസ്ഫുടതയും, അല്പം ശ്രദ്ധിച്ചാൽ ആർക്കും സ്വായത്തമാക്കാവുന്നതേയുള്ളു. പ്രൗഢമായ ശൈലിയിലും, അവികലമായ ഭാഷയിലും, ദൃഢമായ ശബ്ദത്തിലും ധൃതിയോ, വലിച്ചുനീട്ടിലോ കൂടാതെ ഭക്തിദ്യോതകമായി, ശബ്ദനിയന്ത്രണത്തോടെ ആരാധന അനുഷ്ഠിക്കുമ്പോൾ അത് ആർക്കും ഹൃദയഹാരിയായ ഒരു ദിവ്യാനുഭവമായിത്തീരുന്നു. വേണ്ടത്ര ശുശ്രൂഷകർ, അവർക്കു ലഭിച്ചിട്ടുള്ള പരിശിലനം, അവരുടെ വിന്യാസം അച്ചടക്കം കൃത്യവിഭജനം, സമീകൃതമായ ശബ്ദത്തിലും ഒഴുക്കിലുമുള്ള വായന, മധുരമായ ഗാനാലാപം എന്നിവയൊക്കെ ആരാധന ആസ്വാദ്യകരവും അനുഗ്രഹപ്രദമാക്കുന്നു. ശുശ്രൂഷകർ വായനയിലും ഗീതങ്ങളിലും വരുത്തുന്ന സ്ഖലിതങ്ങൾ വൈദീകർ അവസരം പോലെ തിരുത്തികൊടുക്കുവാൻ ശ്രദ്ധിച്ചുകാണുന്നില്ല. നിരക്ഷരല്ല അത്യാവശ്യം ഭാഷാജ്ഞാനമുള്ളവരാണ് ഇന്ന് പള്ളിയിൽ ആരാധനയ്ക്കെത്തുന്ന മിക്കവരും എന്ന ബോധം മഹാവിശുദ്ധ സ്ഥലത്ത് കർമ്മ നിർവ്വഹണം നടത്തുന്നവർ പുലർത്തേണ്ടതാണ്. മിക്ക വൈദീകരും വി. കുർബ്ബാനയുടെ അവസാനഘട്ടത്തിൽ ''സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' ..'' എന്ന പ്രാർത്ഥനയ്ക്ക് ആരംഭമിട്ടശേഷം ഹസ്തശുദ്ധി വരുത്താനോ, കപ്യാരെകൊണ്ട് കാപ്പ ഊരിക്കുന്നതിനോ ഒക്കെ പോകും. പ്രാർത്ഥന തുരടരേണ്ടത് മറ്റു ശുശ്രൂഷകരുടെയും ജനങ്ങളുടെയും ചുമതലയാണ്. സമയം ലാഭിക്കാനാണ് ഈ ഇട്ടിട്ടു പോക്ക്. തുടങ്ങി വച്ച പ്രാർത്ഥന പൂർത്തിയാക്കാതെ മറ്റു പ്രവൃത്തികളിലേക്കു നീങ്ങുന്നതു കാണുമ്പോൾ കാണുന്ന വിശ്വാസികൾക്ക് തോന്നുന്ന വിഷമം അച്ചനെയും കപ്യാരെയും തീണ്ടാറില്ല. നേരത്തെ ഇടപാടു കഴിച്ച് മടങ്ങാൻ തിടുക്കം കൂട്ടുന്നവരും കൂട്ടത്തിൽ കണ്ടേക്കാം. എന്നാൽ അധികം പേരും ഈ ധൃതി വയ്ക്കൽ ഇഷ്ടപെടുന്നില്ല. ഇതൊക്കെ ആരാധനയിലെ വീഴ്ചകളായി എണ്ണുന്നവരാണധികവും. ഏതെങ്കിലും തരത്തിൽ ചടങ്ങ് അവസാനിപ്പിച്ച് സ്ഥലം വിടാനുള്ള പ്രവണത നിങ്ങളിൽ കാണുന്ന ഒരു ദോഷമാണ്.

ഏതാനും മാസങ്ങൾക്ക് മുമ്പ് മലങ്കര സഭയിലെ ഒന്നാം കിട പള്ളികളിലൊന്നിൽ ഞാൻ ഒരു ശവ സംസ്ക്കാരച്ചടങ്ങിൽ സംബന്ധിക്കുകയുണ്ടായി. പരേതൻ ഒരു V.I.P. അല്ലെങ്കിലും I.P. പെടുന്ന ആളായിരുന്നു. പള്ളിയകത്ത് മൃതദേഹത്തിന്റെ തലക്കൽ വച്ചിരുന്ന വെള്ളിക്കുരിശിൽ ചുറ്റിപ്പടർന്നിരുന്ന മാറാല

(ശേഷം 16-ാം പേജിൽ)

*മെത്രാപ്പോലീത്തയുടെ കത്ത്*

# കോവിഡ് 19: അതിജീവന സാധ്യത അന്വേഷിക്കണം

**കോവിഡ്** 19 എന്ന സാംക്രമിക രോഗം ഹ്രസ്വകാലം കൊണ്ട് ലോകം മുഴുവൻ തന്നെ പടർന്ന് പിടിച്ചിരിക്കുകയാണ്. മനുഷ്യ വംശത്തിന്റെ നിലനില്പിന് ഇതൊരു ഭീഷണി ആകാൻ ഇടയില്ല. എന്നാൽ ഇത് സൃഷ്ടിക്കാവുന്ന ആൾനാശവും, സാമൂഹ്യ-സാമ്പത്തിക രംഗത്തെ പ്രതിസന്ധിയും ഒരിക്കലും കുറച്ചു കാണാൻ ആവില്ല. അതുകൊണ്ട് ഈ രോഗത്തിന്റെ വ്യാപന സാധ്യതയും മരണനിരക്കും പരമാവധി കുറയ്ക്കുകയും രാജ്യത്തിന്റെ ഭദ്രതയെ കാര്യമായി ഉലയ്ക്കാതെയും, ജനത്തിന്റെ തൊഴിൽ നഷ്ടവും ദാരിദ്ര്യവും ആവുന്നത്ര നിയന്ത്രിച്ചും ആകണം ഇതിനൊരു പരിഹാരം കണ്ടെത്തേണ്ടത്.

ഈ പകർച്ചവ്യാധി തടയാനുള്ള മുൻഗണനയുടെ പേരിൽ ഇന്ന് സർക്കാർ എടുത്തിരിക്കുന്ന നടപടികൾ ഈ വിഷയത്തിന് ഒരു സമഗ്ര പരിഹാര സാധ്യത ഉറപ്പാക്കുന്നില്ല എന്ന ചിന്ത എനിക്കുണ്ട്. ഈ പകർച്ചവ്യാധി ആരോഗ്യസംരക്ഷണ രംഗത്ത് സൃഷ്ടിക്കുന്ന ഭീഷണി. അത് നിയന്ത്രിക്കുവാൻ ഉള്ള ശ്രമത്തിൽ ഭരണാധികാരികൾ എടുത്തിരിക്കുന്ന സാമ്പത്തിക നടപടികൾ, ധന-സാമൂഹ്യ രംഗത്ത് ഉണ്ടാക്കാവുന്ന പ്രത്യാഘാതങ്ങൾ എന്നിവയെല്ലാം ഒരുമിച്ച് പരിഗണിച്ചാവണം പരിഹാര നീക്കം.

കോവിഡ് 19 എന്ന രോഗത്തിന്റെ വ്യാപനം തടയുന്നതിനുള്ള നടപടികളിൽ ഒന്നായി ലോക രാഷ്ട്രങ്ങൾ മിക്കവയും ലോക്ഡൗൺ പ്രഖ്യാപിച്ചിരിക്കുകയാണ്. സാമൂഹ്യ അകലം പാലിച്ച് രോഗ പ്രസരണം നിയന്ത്രിക്കുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കാനുള്ള ഉപാധിയായിട്ടാണ് ഈ ശ്രമം. ജനങ്ങൾ സാധാരണ ഒത്തുകൂടുന്ന ഇടങ്ങളിലെല്ലാം വരുന്നവരുടെ എണ്ണം ആവുന്നത്ര കുറച്ച് സമ്പർക്ക സാധ്യത കുറയ്ക്കുകയാണിവിടെ. അങ്ങനെ ആരാധന-വിദ്യാഭ്യാസ കേന്ദ്രങ്ങൾ, വ്യവസായ-വ്യാപാര ശാലകൾ, കൃഷിയിടങ്ങൾ എന്നിവയെല്ലാം നിർജനമായി.

ലോക്ഡൗൺ നടപ്പിലാക്കുന്നതോടൊപ്പം മാസ്ക് ധരിക്കുക, കൈകൾ കൂടെ കൂടെ സോപ്പ് ഉപയോഗിച്ച് കഴുകുക. കഴിയുന്നത്ര ശുചിത്വം പാലിക്കുക എന്നിവ വഴി രോഗവ്യാപനം തടയാം എന്ന് അധികാരികൾ ചിന്തിക്കുന്നു. ഈ രോഗത്തിന്റെ പ്രഭവസ്ഥാനമായ ചൈന അവലംബിച്ച മാർഗ്ഗം ഇതായിരുന്നു. വൂഹാൻ പട്ടണം ഉൾപ്പെടെയുള്ള ഹൂബെ പ്രവശ്യയിലെ ഏകദേശം 15 നഗരങ്ങളെ മറ്റിടങ്ങളിൽ നിന്ന് പൂർണ്ണമായി ഒറ്റപ്പെടുത്തിയാണ് അവർ രോഗത്തെ നിയന്ത്രണവിധേയമാക്കിയത്. ഇത് മാതൃകയാക്കിയാണ് ഇന്ത്യ ഉൾപ്പെടെയുള്ള നിരവധി രാജ്യങ്ങൾ ലോക്ഡൗൺ പ്രഖ്യാപിച്ചത്.

ചൈനയിൽ ഈ മാർഗം വഴി കൊറോണ വൈറസിന്റെ വ്യാപനം തടയാൻ സാധിച്ചു. വുഹാൻ പട്ടണം പോലും മുൻ അവസ്ഥയിലേക്ക് മടങ്ങി. എന്നാൽ ലോകത്തിൽ മറ്റൊരിടത്തും ഈ തന്ത്രം വിജയിച്ചതായി തെളിഞ്ഞിട്ടില്ല. ഒരിടത്തു പരീക്ഷിച്ച് വിജയിച്ചു എന്നതുകൊണ്ട് എല്ലായിടത്തും അതു ഫലപ്രദമാകണം എന്നില്ല. അത് പരിഹാരത്തിനുള്ള ഒരു പരീക്ഷണമായി മാത്രം കണ്ടാൽ മതിയാകും. മാത്രമല്ല ഓരോ രാജ്യവും അതിന്റെ സാഹചര്യ-പരിസരങ്ങൾക്ക് യോജിക്കുന്ന പരിഹാരം കണ്ടെത്തേണ്ടതുണ്ട്.

ചൈനയിൽ നിലനിൽക്കുന്ന പ്രത്യയശാസ്ത്ര-സേച്ഛാധിപത്യ വ്യവസ്ഥിതി, ജനത്തിന്റെ വിധേയത്വ മനോഭാവം, അച്ചടക്കം എന്നീ ഘടകങ്ങൾ ലോക്ഡൗൺ വഴി പരിഹാര സാധ്യത സൃഷ്ടിച്ചു. എന്നാൽ ഈ സാഹചര്യം വ്യക്തി സ്വാതന്ത്ര്യബോധം ഭരിക്കുന്ന പാശ്ചാത്യ ജനാധിപത്യ സമൂഹങ്ങളിലും, ആ മാതൃക സ്വീകരിച്ച മറ്റ് രാജ്യങ്ങളിലും ഇല്ലാത്തതിനാൽ ഈ വഴി പരിഹാരം സൃഷ്ടിക്കപ്പെടുന്നില്ല. ഓരോ നാടിനും യോജിച്ച പ്രതിരോധ മാർഗ്ഗങ്ങൾ കണ്ടെത്തേണ്ടതുണ്ട്. ഇതും ഇന്ത്യൻ ഭരണാധികാരികൾ ശ്രദ്ധിക്കുന്നതായി കാണുന്നുന്നില്ല. പരിഹാരത്തിനാവശ്യമായി എടുത്ത നയങ്ങൾ തന്ത്രങ്ങൾ എന്നിവ ഫലപ്രദമല്ല എങ്കിൽ അവ മാറ്റാനും സാധിക്കണം. അത്തരം കൂട്ടായ ആലോചനയും ശ്രമവും ഇവിടെ നടക്കുന്നതായി അനുഭവപ്പെട്ടിട്ടില്ല.

തീർച്ചയായും ഏതൊരു ആകസ്മിക ദുരന്ത സാഹചര്യത്തിലും അതിനെ നേരിടുവാനായി രാജ്യത്തിന് ഒരുങ്ങേണ്ടതുണ്ട്. ആ തരത്തിൽ സാംക്രമിക രോഗത്തോടുള്ള പ്രാഥമിക പ്രതികരണം എന്ന

നിലയിൽ ഒരു ലോക്ഡൗൺ ആവശ്യമാണ്. എന്നാൽ അത് മുൻകൂട്ടി അറിയിച്ചിട്ട് ആകണം എന്നു മാത്രം. പൊടുന്നവെ സംഭവിക്കുന്ന ഒരു വിപത്തിനെ എങ്ങനെ തടയണം എന്ന് ആലോചിക്കുവാൻ സമയം വേണം. തുടർന്ന് ആസൂത്രിത നടപടികളും. അത് പക്ഷേ തയ്യാറെടുപ്പിനുള്ള സമയമാണ്. സമയപരിധിക്കുള്ളിൽ അതിന് ആശയതലത്തിൽ പരിഹാരം കണ്ടെത്തണം. പ്രായോഗിക പദ്ധതികൾക്ക് രൂപം കൊടുക്കുകയും വേണം. പ്രത്യാഘാതങ്ങൾ വിലിരുത്തണം. ജനത്തെ പ്രശ്നത്തിന്റെ ഗൗരവം ബോധ്യപ്പെടുത്താനും ഭരണകൂടത്തിന്റെ നടപടികളോട് സഹകരിക്കുവാനായി അവരിൽ അവബോധം സൃഷ്ടിക്കുവാനും ലോക്ഡൗണും മാധ്യമങ്ങൾ വഴിയുള്ള വിശദീകരണവും ആവശ്യമാണ്. എന്നാൽ ഇത് രണ്ടാഴ്ചയിലധികം ദീർഘിക്കുവാൻ പാടില്ല. ഈ സമയത്തിനുള്ളിൽ ഒരുക്ക പ്രക്രിയ കഴിഞ്ഞിരിക്കണം. പൗര സമൂഹത്തെ രോഗ പ്രതിരോധത്തിൽ സഹകരിപ്പിക്കുവാനും സർക്കാരിന് കഴിയണം.

രോഗപ്രതിരോധ ശ്രമം വിവിധ തലങ്ങളിൽ നടക്കേണ്ടതുണ്ട്. രോഗവുമായി ബന്ധപ്പെട്ട വിഷയമായതുകൊണ്ട് ജനത്തിന് ഫലപ്രദമായി എങ്ങനെ ആരോഗ്യ സംരക്ഷണം നല്കും എന്നതിനെപറ്റി അന്വേഷണം ഉണ്ടാകണം. ഈ വ്യാധി എങ്ങനെ നിയന്ത്രിക്കാം, തടയാം, ചികിത്സിക്കാം എന്നിവയെല്ലാം ഇവിടെ അന്വേഷണ വിഷയമാകുന്നു. അതുപോലെ ഈ രോഗത്തിന്റെ വ്യാപന-രോഗവിമുക്തി-മരണസാധ്യത എന്നിവയും പഠന വിധേയമാകണം.

കോവിഡ് 19-മായി ബന്ധപ്പെട്ട് ചില കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതുണ്ട്. കോവിഡ് ഉൾപ്പെടെയുള്ള സാംക്രമിക രോഗങ്ങൾ സാധാരണ ശാരീരിക-മാനസിക- രോഗങ്ങളിൽ നിന്നും വ്യത്യസ്തമാണ്. അതുകൊണ്ട് അതിന്റെ നിയന്ത്രണ-പരിഹാര മാർഗ്ഗങ്ങളും വേറെയാണ്. ഇതര രോഗങ്ങൾക്ക് വിവിധ ഘടകങ്ങൾ കൂട്ടായോ, ഒറ്റതിരിഞ്ഞോ കാരണമാകാം. ജനിതക-പാരമ്പര്യ ഘടകങ്ങൾ, അനാരോഗ്യകരമായ ഭക്ഷണം, ഭക്ഷണ രീതി, വ്യായാമകുറവ്, പുകവലി, മാനസിക പിരിമുറക്കം, പാരിസ്ഥിതിക പ്രശ്നങ്ങൾ, മലിനീകരണം തുടങ്ങിയവ അതിൽപ്പെടും. എന്നാൽ സാംക്രമിക രോഗങ്ങൾക്ക് ഇവയോന്നുമായി നേരിട്ടു ബന്ധമില്ല. രോഗത്തിന് ഇവയൊന്നും കാരണമായി പറയാനാവില്ല. വൈറസുകൾ മനുഷ്യനിൽ കടന്നുകൂടി ശരീരത്തിന്റെ പ്രതിരോധശക്തി നശിപ്പിച്ച് ആരോഗ്യവും, ശരീരത്തിന്റെ പ്രവർത്തനവും അപകടത്തിലാക്കുകയാണ്. ഇവിടെ കുടുംബ-പാരമ്പര്യ-പാരിസ്ഥിക ഘടകങ്ങൾക്കൊന്നും പങ്കില്ല. വ്യക്തിയുടെ രോഗപ്രതിരോധശക്തി (immunity) ഇല്ലായ്മ മാത്രമാണ് പ്രശ്നം. അതുകൊണ്ട് സാംക്രമിക രോഗങ്ങളെ തടയുവാനുള്ള പ്രധാന മാർഗ്ഗം വ്യക്തിയുടെ immunity വർദ്ധിപ്പിക്കുക എന്നതാണ്. അങ്ങനെ വരുമ്പോൾ ശരീരം കടന്നു കൂടിയ വൈറസിനെതിരെ വിപരീത അണുക്കളെ (antibodies) സൃഷ്ടിച്ച് രോഗം തടയുന്നു. ഈ കാര്യമാണ് അടിയന്തിരവും അടിസ്ഥാനപരവുമായി നടക്കേണ്ടത്. ഇത് ഇന്ന് വേണ്ട വിധം നടക്കുന്നില്ല.

വ്യക്തിയുടെ രോഗ രോഗപ്രതിരോധശേഷി വർദ്ധിപ്പിക്കുന്നതിന്റെ ഉത്തരവാദിത്വം കുടുംബം, സമൂഹം എന്നിവ ഏറ്റെടുക്കേണ്ടതാണ്. സമൂഹത്തിന്റെ ഈ കാര്യങ്ങളിലുള്ള സഹകരണം വഴി സമൂഹം രോഗപ്രതിരോധശക്തി (communal immunity) നേടുകയാണ്. ഈ നിലയിലേക്ക് സമൂഹം പരിവർത്തനപ്പെടണം. രോഗപ്രതിരോധശക്തി ആർജ്ജിക്കുവാൻ സാധ്യതയില്ലാത്ത വയോധികർ, ഇതര രോഗികൾ എന്നിവർ സാംക്രമിക രോഗികളുമായി സമ്പർക്കത്തിൽ വരാതിരിക്കുവാൻ മുൻകരുതലുകൾ എടുക്കുകയും വേണം. അവർ മാത്രം വീട്ടിലിരുന്നാൽ മതിയാകും. ബാക്കിയുള്ളവർ സാധാരണ ജീവിതം നയിക്കട്ടെ. അതായത് ആരോഗ്യമുള്ളവർ പ്രതിരോധശക്തി വർദ്ധിപ്പിക്കുകയും, രോഗികളും പ്രായമുള്ളവരും പൊതുസമൂഹത്തിൽ നിന്നും ഒഴിഞ്ഞുമാറി കഴിയുകയുമാണ് വേണ്ടത്. തൊഴിലവസരങ്ങൾ നിലനിർത്തി തൊഴിലില്ലായ്മയും, ദാരിദ്ര്യവും പരിഹരിക്കുകയും ചെയ്യാം. രണ്ടാമതായി ഇതൊരു സാംക്രമിക രോഗമാണ്. ഇത് തടയുന്നതിനായി പ്രതിരോധ കുത്തിവയ്പ്പിന് vaccine ഉണ്ടാക്കേണ്ടതുണ്ട്. അത് സാധ്യമാകുന്നതിന് ചുരുങ്ങിയത് ഒന്നര വർഷമെങ്കിലും സമയം വേണ്ടി വരും. എന്നാൽ ഈ സമയത്തിനുള്ളിൽ അത് സൃഷ്ടിച്ചെടുക്കാൻ കഴിയും എന്നതിന് ഒരു ഉറപ്പുമില്ല. അതായത് ഇതിന് ഒരു പ്രതിരോധ മരുന്ന് കണ്ടു പിടിച്ച് വിപണിയിൽ ലഭ്യമാകണമെങ്കിൽ 2021 അവസാനത്തേക്ക് മാത്രമേ സാധ്യതയുള്ളൂ. ആ ശ്രമം വിജയിക്കുവാനുള്ള കുറഞ്ഞ കാലാവധിയാണിത്. അതുകൊണ്ട് കോവിഡ് വ്യാപനം ഉടനെ പരിഹരിക്കപ്പെടാൻ ഇടയില്ല. വൈറസിനെ നശിപ്പിക്കുവാൻ മരുന്നുകൾക്ക് സാധിക്കില്ല. ശരീരത്തിന് പ്രതിരോധ ശക്തി സൃഷ്ടിക്കുക മാത്രമാണ് വഴി. അതിനുള്ള മാർഗ്ഗങ്ങൾ

ഉപയോഗപ്പെടുത്തി രോഗത്തിനുള്ള വാക്സിൻ കണ്ടെത്തുന്നതുവരെ അല്ലെങ്കിൽ വ്യാധി ശമിക്കുന്നതുവരെ നിയന്ത്രിക്കുകയാണ് ആവശ്യം. അതായത് ചികിത്സാവിധികൾ ഉപയോഗപ്പെടുത്തി കൊറോണ വൈറസിനോട് ചെറുത്ത് നിൽക്കുവാൻ ശരീരത്തെ ശക്തികരിക്കുകയാണ് വേണ്ടത്. ഒപ്പം തന്നെ ഇതിനെതിരെയുള്ള വാക്സിൻ കണ്ടെത്താനുള്ള ശ്രമം ഗൗരവമായി എടുക്കുകയും വേണം. അത് നടക്കുന്നതുവരെ സ്വയനിയന്ത്രണവും.

ലോകം ഒരു ആഗോള ഗ്രാമമായി മാറിയിരിക്കുകയാണ്. അതുകൊണ്ട് ഓരോ നാട്ടിലെയും വലിയൊരു വിഭാഗം സ്വന്തം നാട്ടിലും വിദേശത്തുമായി യാത്രയിലാണ്. പഠനത്തിനോ, ഗവേഷണത്തിനോ, ജോലിക്കോ, വിനോദ സഞ്ചാരത്തിനോ ഹ്രസ്വകാല താമസത്തിനോ ആയി മറ്റേതെങ്കിലും രാജ്യത്താണ്. എറെ പേരും ജനിച്ചു വളർന്ന പരിസരത്തില്ല. ജനങ്ങളുടെ സഞ്ചാരം മൂലം എവിടെ എങ്കിലും സാംക്രമിക രോഗമുണ്ടായാൽ അതിന്റെ ആഗോള വ്യാപന സാധ്യതയാണ് ഉള്ളത്. കേരളത്തിൽ സമ്പർക്കം വഴിയുള്ള വ്യാപനം ഏറെക്കുറെ നിലച്ചിട്ടും വിദേശത്തുനിന്നും മറ്റു സംസ്ഥാനങ്ങളിൽ നിന്നും തിരിച്ചെത്തുന്നവർ വഴി രോഗി സംഖ്യ വർദ്ധിക്കുന്നത് ശ്രദ്ധിക്കുക. അതുകൊണ്ട് നാട്ടിൽ രോഗനിരക്ക് കുറഞ്ഞാലും ആഗോളതലത്തിൽ രോഗം വ്യാപിക്കുന്ന സാഹചര്യത്തിൽ കൂറേ കാലം കൂടി കൊവിഡ് രോഗ സാന്നിധ്യവും, സാംക്രമണ സാധ്യതയും കണക്ക് കൂട്ടാവുന്നതാണ്.

അതോടൊപ്പം ഈ രോഗത്തിന്റെ ചില പ്രത്യേകതകളും മനസ്സിലാക്കേണ്ടതുണ്ട്. ഫലപ്രദമായി ഇതിനെ നേരിടുന്നതിനുള്ള മാർഗ്ഗ അന്വേഷണത്തിൽ രോഗത്തിന്റെ സ്വഭാവവും നാം തിരിച്ചറിയേണ്ടതുണ്ട്. വ്യാപന സാധ്യത താരതമ്യേന കൂടുതലാണ്. കൊറോണ വൈറസ് സാധാരണഗതിയിൽ സമൂഹത്തിൽ 40 ശതമാനം പേർക്ക് വരെ പകരാവുന്നതാണ് എന്നാണ് നിഗമനം. ആരോഗ്യ പ്രശ്നമുള്ളവർ, വാർദ്ധക്യം ബാധിച്ചവർ എന്നിവരിലാണ് ഇത് അധികം ബാധിക്കുന്നത്. ഗുരുതര ആരോഗ്യ പ്രശ്നമുള്ളവരിൽ മരണനിരക്ക് കൂടും. അതുകൊണ്ട് സ്വയരക്ഷയെ പ്രതി അങ്ങനെയുള്ളവർ ക്വാറന്റയിനിൽ കഴിയുകയാണ് വേണ്ടത്. അങ്ങനെ എങ്കിൽ സമ്പർക്കം വഴി രോഗ ബാധിതരാകുന്നവർ ആകെയുള്ളവരിൽ 10 ശതമാനം മാത്രമാകും. ഇങ്ങനെ രോഗികൾ അകുന്നവരിൽ മരണം ഒന്നു മുതൽ രണ്ടു ശതമാനം വരെ മാത്രമേ സംഭവിക്കു. അതായത് സമൂഹത്തിൽ പൊതുവെ 1000 പേരിൽ ഒന്നോ രണ്ടോ പേർക്ക് മാത്രമാണ് മരണസാധ്യത. ലോക്ഡൗൺ ഇല്ലായെങ്കിലും സാമൂഹ്യ അകലവും, മറ്റ് പ്രതിരോധ മാർഗ്ഗങ്ങളും അവലംബിച്ചാൽ മരണം ചെറിയ ശതമാനം മാത്രമേ വരൂ. കൂടാതെ ഇന്ത്യയിൽ രോഗം ബാധിച്ചവരിൽ 84 ശതമാനം രോഗികളിലും കൊവിഡ് 19 അണു സാന്നിധ്യം തീരെ കുറവാണ്. ഇത്തരക്കാരിൽ നിന്നും രോഗപ്പകർച്ച നന്നെ കുറഞ്ഞിരിക്കും. രോഗിയിലുള്ള വൈറസ് സാന്നിധ്യത്തിന്റെ കുറവ് മരണനിരക്കും കുറയ്ക്കുന്നു. അഹമ്മദാബാദ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് നാഷണൽ ഹെൽത്ത് നടത്തിയ ഈ പഠനം കണക്കിലെടുക്കേണ്ടതാണ്. ഉയർന്ന തോതിൽ വൈറസ് സാന്നിധ്യം ഉള്ളവർക്ക് അഥവാ രോഗലക്ഷണങ്ങൾ പ്രകടമായുള്ളവർക്ക് മാത്രമേ സമ്പർക്ക വിലക്ക് ആവശ്യമുള്ളു.

കോവിഡ് 19 ന്റെ വ്യാപനം തടയുകയാണ് ഏറ്റവും അടിയന്തിരവും പ്രാഥമികവുമായി നടക്കേണ്ടത്. അതിന് വേണ്ടി വ്യക്തി രോഗപ്രതിരോധശേഷി നേടുകയാണ് ആവശ്യം. ഈ വിഷയവുമായി ബന്ധപ്പെട്ടു നാം ചില വസ്തുതകൾ മനസ്സിലാക്കേണ്ടതുണ്ട്. ഒന്നാമതായി ഇന്ത്യാക്കാർക്ക് രോഗ പ്രതിരോധശേഷി താരതമ്യേന കൂടുതലുണ്ട്. യൂറോപ്പിലും അമേരിക്കയിലുമൊക്കെ അണുവിമുക്ത അന്തിരീക്ഷത്തിൽ ജീവിക്കുന്ന മനുഷ്യർ നല്ല ഭക്ഷണവും, ശുദ്ധജലവും ഉപയോഗിക്കുന്നവരാണെങ്കിലും അവർക്ക് രോഗപ്രതിരോധ ശക്തി താരതമ്യേന കുറവാണ്. അതുകൊണ്ടാണ് അവർ അത്യാവശ്യ സാമൂഹ്യ അകലം പാലിച്ചിട്ടും അവിടെ രോഗം അതിശീഘ്രം വ്യാപിക്കുന്നതും മരണസംഖ്യ കൂടുന്നതും. ഇവിടെ ദൂഷിച്ച വായുവും, മലിന ജലവും, രോഗാണു സമൃദ്ധമായ ജീവിത സാഹചര്യവും ഉണ്ടായിട്ടാകാം മനുഷ്യർക്ക് അതിജീവന ശക്തി കൂടുതൽ. സംക്രമണ സാധ്യത കൂടുതൽ ആയിട്ടും ഇത്രയെ വ്യാപിക്കുന്നുള്ളു എന്നത് ആശ്വാസകരം. ഈ പരിസരത്ത് ജനിച്ചു വളരുന്ന മനുഷ്യർക്ക് അതിജീവന ശക്തി താരതമ്യേന കൂടുതൽ ഉള്ളതുകൊണ്ട് ഇവിടെയുള്ള ജനങ്ങൾക്ക് പ്രതിരോധ ശക്തി വർദ്ധിപ്പിച്ച് വീണ്ടും രോഗവ്യാപനം തടയുവാനുള്ള ശ്രമമാണ് അടിയന്തിരമായി നടക്കേണ്ടത്. അതിനായി ഇരുമ്പ്, നാകം, അമിനോ ആസിഡ്, എ മുതൽ കെ വരെയുള്ള ജീവകങ്ങൾ

ഉള്ള ഭക്ഷണ സാധനങ്ങൾ അഥവാ ഗുളികകൾ ജനങ്ങളിൽ എത്തിക്കുക, ചൂടുവെള്ളം കുടിച്ച് ശരീരത്തിന്റെ താപനില വർദ്ധിപ്പിക്കുക എന്നിവ രോഗ പ്രതിരോധത്തിന് സഹായകമാണ്. ഏറ്റവും ഫലപ്രദവും ചിലവു കുറഞ്ഞതുമായ മാർഗ്ഗമാണ് പ്രതിരോധശക്തി വർദ്ധിപ്പിക്കുക എന്നത്. നിർഭാഗ്യവശാൽ ഭരണകൂടം ഈ രംഗത്ത് കാര്യമായി ഒന്നും ചെയ്യുന്നില്ല.

രോഗനിർണ്ണയത്തിന് ടെസ്റ്റ് നടത്തുന്നതുകൊണ്ട് വലിയ പ്രയോജനമില്ല. ഇതൊരു സാംക്രമിക രോഗമായതുകൊണ്ട് ഏതു സമയത്തും പിടിപെടാം. എല്ലാ ദിവസവും ടെസ്റ്റ് നടത്തുന്നത് അപ്രായോഗികം മാത്രമല്ല അങ്ങേയറ്റം ചിലവേറിയതുമാണ്. 1000 രൂപ ചിലവ് വരുന്ന ടെസ്റ്റിന് സ്വകാര്യ ആശുപത്രികൾ വാങ്ങുന്നത് 4500 രൂപയാണ്. ഇത്രയും കാലം 0.017 ശതമാനം പേരെ മാത്രമാണ് ടെസ്റ്റ് നടത്താൻ കഴിഞ്ഞത്. 227 കോടി രൂപയാണ് ടെസ്റ്റിന് ചിലവായത്. രോഗലക്ഷണം ഡോക്ടർക്ക് കണ്ടെത്താവുന്നതേ ഉള്ളു. രോഗലക്ഷണം കാണുന്നവരെ അപ്പോൾ തന്നെ ചികിത്സയ്ക്ക് വിധേയമാക്കുകയാണ് പ്രായോഗികത.

ഇനി ചികിത്സയുടെ കാര്യം വൈറസിനെ നശിപ്പിക്കുവാനുള്ള ഔഷധം ഇല്ല. ശരീരത്തിന്റെ പ്രതിരോധ ശക്തി വർദ്ധിപ്പിച്ച് വൈറസിനെ ചെറുക്കുക മാത്രമാണ് പ്രതിവിധി. രോഗവിമുക്തരായ ആരോഗ്യമുള്ളവരുടെ രക്തത്തിൽ നിന്ന് പ്ലാസ്മ വേർതിരിച്ച് രോഗമുള്ളവരിൽ കുത്തിവച്ച് immunity വർദ്ധിപ്പിച്ച് രോഗം മാറ്റുകയാണ് ഇന്ന് നടക്കുന്ന ഒരു ചികിൽസാരീതി. അതുപോലെ മലമ്പനിയുടെ ചികിത്സക്കായി നിർമ്മിച്ചിരിക്കുന്ന ഹൈഡ്രോക്സിക്ലോറോക്വീൻ എന്ന മരുന്ന് ഒമേഗ-3 യുമായി ചേർത്തു കൊടു ത്താൽ ഫലപ്രദമാണ് എന്ന നിരീക്ഷണമാണ് ഡോക്ടർമാർക്കുള്ളത്. നിരന്തരം ചൂടുവെള്ളം കുടിച്ചും, ശരീരത്തിന്റെ പ്രതിരോധ ശക്തി വളർത്തിയും ഔഷധ പ്രയോഗത്തിലൂടെയും കൊവിഡ് 19 നെ ഫലപ്രദമായി നേരിടാവുന്നതാണ്.

കോവിഡ് 19 ന് വ്യാപന സാധ്യത താരതമ്യേന കൂടുതൽ ആണെങ്കിലും മരണനിരക്ക് പല സാംക്രമിക രോഗങ്ങളെ അപേക്ഷിച്ച് മറ്റ് അസുഖങ്ങൾ ഇല്ലാത്തവർക്ക് താരതമ്യേന കുറവാണ് എന്നത് ആശ്വാസകരം.

എന്നാൽ ലോക്ഡൗൺ നടത്തി കോവിഡ് നിയന്ത്രിക്കുന്നത് ഒരു സാമ്പത്തിക-സാമൂഹ്യ വിഷയമാകും. ലോക്ഡൗൺ നിലവിൽ വരുന്നതോടെ രാജ്യത്തെ വ്യാപാര - വ്യാവസായിക-കാർഷിക മേഖല സ്തംഭിക്കുകയാണ്. ഉത്പാ ദന-വിതരണ ശൃംഖല മുറിയുന്നു. വിപണി മന്ദിക്കുന്നു. സർക്കാരും, വ്യവസായ-വ്യാപാര-രംഗവുമെല്ലാം ധനപരമായി തളരുന്നു. അതുവഴി നാടിന്റെ ധന വ്യവസ്ഥിതിയെ മൊത്തമായി ബാധിക്കുന്നു. വളർച്ച നിരക്ക് തീർത്തും കുറയുന്നു. ഈ മാസം ഗുലാത്തി ഇൻസ്റ്റിറ്റ്യൂട്ട് കൊടുത്തിരിക്കുന്ന കണക്കിൽ പ്രകാരം കേരളത്തിന്റെ ഒരു മാസത്തെ റവന്യൂ നഷ്ടം 125657 ലക്ഷം കോടി ആണ്. സർക്കാരിന്റെ ഖജനാവ് കാലിയാകുന്നതോടെ സകല സാമൂഹ്യ-വികസന സംരംഭങ്ങളും നിലയ്ക്കും. ശമ്പളം, പെൻഷൻ എന്നിവ കിട്ടാതാവും. സർക്കാർ മേഖലയിലുള്ള വിദ്യാഭ്യാസ- ആതുരസേവന മേഖലകളെല്ലാം ബുദ്ധിമുട്ടിലാകും. സർക്കാർ-സ്വകാര്യ മേഖലകളി ലുള്ള എല്ലാ വ്യവസായ സംരംഭങ്ങൾക്കും ഉണ്ടാകാവുന്ന നഷ്ടം കണക്കുകൾക്ക് അപ്പുറമായിരിക്കും. കേരളത്തിലെ വ്യാപാര-വ്യവസായ സംഘടനയുടെ കണക്കനുസരിച്ച് 300000 വ്യാപാര സ്ഥാപനങ്ങൾ കോവിഡ് ലോക്ഡൗൺ കഴിയുമ്പോഴേക്കും അടച്ചു പൂട്ടേണ്ടതായി വരും. സാമ്പത്തിക വിദഗ്ദ്ധരുടെ കണക്കനുസരിച്ച് 20-ാം നൂറ്റാണ്ടിന്റെ പ്രാരംഭ ഘട്ടത്തിലുണ്ടായ Great Depression നെക്കാളും സാമ്പത്തിക അന്തരീക്ഷം വഷളാകും. കോവിഡ് നാളെ മാറും അതിനു ശേഷവും മനുഷ്യർക്ക് ജീവിക്കേണ്ടതുണ്ടല്ലോ.

വ്യവസായ-കാർഷിക രംഗത്തെ തകർച്ചയോടെ തൊഴിലില്ലായ്മ അനേക ഇരട്ടിയാകും. ഒരു മാസത്തെ ലോക്ഡൗൺ കഴിഞ്ഞപ്പോഴേക്കും അമേരിക്കൻ ഐക്യ നാടുകളിൽ 33.5 ദശലക്ഷം പേർക്കാണ് ജോലി നഷ്ടമായത്. അതിലും വലിയ തൊഴിൽ നഷ്ടം ഇന്ത്യയിലുണ്ടാകും, ഇന്ത്യയിലെ തൊഴിലാളികൾ കൂടുതലും അസംഘടിത തൊഴിൽ മേഖലകളിൽ ജോലി ചെയ്യുന്നവരാണ്. തൊഴിൽ നഷ്ടം, പട്ടിണി, രോഗം മരണം എല്ലാം വർദ്ധിക്കും. ലോക ദരിദ്രരുടെ എണ്ണം 125 കോടിയിൽ നിന്നും 165 കോടിയിലെത്തും. സാമ്പത്തിക രംഗത്തെ തകർച്ച കൊണ്ട് മരിക്കുന്നവരുടെയും രോഗികളാകുന്നവരുടെയും എണ്ണം കോവിഡ് രോഗം കൊണ്ട് രോഗികളും മരിക്കുന്നവരുടെ തിലും അനേക മടങ്ങ് ആയിരിക്കും. അതായത് സാമ്പത്തിക ഭദ്രത അവഗണിച്ച് കൊറോണ രോഗ നിവാരണത്തിനായി നടക്കുന്ന ശ്രമം സൃഷ്ടിക്കുന്ന ധനബാധ്യതയും സാമൂഹ്യ പ്രശ്നങ്ങളും ഭീകരമായിരിക്കും. ഇന്ത്യ പോലു

ള്ള സാമ്പത്തിക പിന്നോക്കാവസ്ഥയിലുള്ള രാജ്യങ്ങൾ സകലതും അടച്ചു പൂട്ടി കൊവിഡ് നിയന്ത്രണത്തിന് പോയാൽ ഭവിഷ്യത്തുകൾ ചിന്തകൾക്കും ആൾ-സമ്പത്ത് നഷ്ടം ഭാവനകൾക്കും അപ്പുറത്ത് ആയിരിക്കും. ഈ സാമ്പത്തിക തകർച്ച വരുത്തിവയ്ക്കുന്ന സാമൂഹ്യ- സാംസ്ക്കാരിക -മത പ്രശ്നങ്ങൾ പരിഹരിക്കാൻ സാധിക്കാത്തതും ആയിരിക്കും.

കൂടാതെ ലോക്ഡൗൺ നടപ്പിലാക്കുന്നത് വഴി നാം ഉദ്ദേശിക്കുന്ന ഫലം ഉണ്ടാവുകയുമില്ല. ഇന്ത്യയിൽ താരതമ്യേനയും ചെറിയ വീടുകളിൽ കൂടുതൽ അംഗങ്ങൾ ആണ് താമസിക്കുന്നത്. ചേരിപ്രദേശങ്ങളിൽ താമസിക്കുന്നവരുടെ എണ്ണവും കുറവല്ല. ഇവർക്കെല്ലാം എങ്ങനെ സാമൂഹ്യ അകലവും ശുചിത്വവും പാലിക്കാനാവും. എത്ര പേർക്ക് നിർദ്ദിഷ്ട മാസ്കുകൾ മാറി മാറി അണിയാനാകും. ഇങ്ങനെ ഭൂരിപക്ഷം പേരും ഈ സാഹചര്യത്തിൽ കഴിയുമ്പോൾ സാമൂഹ്യ അകലവും, ശുചിത്വ നിയമങ്ങളും, കോവിഡ് തടസ ഉപാധികളും അനുസരിച്ച് രോഗത്തെ തടയാനാവില്ല. ഭൂരിപക്ഷത്തിനും അതു സാധിക്കാത്ത സാഹചര്യത്തിൽ ലോക്ഡൗൺ ഫലപ്രദമായി പ്രയോഗിക്കാനാവില്ല എന്ന് ഓർക്കുക.

മനുഷ്യ ജീവൻ വിലപ്പെട്ടതാണ്. അത് നഷ്ടപ്പെടുവാൻ ഒരു കാരണവശാലും അനുവദിക്കില്ല എന്ന് തുടങ്ങിയ രാഷ്ട്രീയ ഭാഷ വികാരത്തിന്റേതാണ്. അതിൽ ഒരു ആത്മാർത്ഥതയുമില്ല. ഇന്ത്യയുൾപ്പെടെ സാമൂഹ്യ- സാമ്പത്തിക നീതി ഉറപ്പിക്കാൻ കഴിയാത്ത രാജ്യങ്ങൾ യുദ്ധ ഉപകരണങ്ങൾ വാങ്ങുന്നതിനും, സൈന്യത്തെ നിലനിർത്തുന്നതിനുമായി ചെലവഴിക്കുന്ന തുക എത്രയോ ഭീമമാണ്. കാരണം ലോകത്തിൽ സൈനിക ആവശ്യങ്ങൾക്ക് ഏറ്റവും അധികം പണം ചെലവിടുന്ന നാല് രാജ്യങ്ങളിൽ പെടുന്നതാണ് ഇന്ത്യ. ആ ധനം ദരിദ്രന്റെ ആരോഗ്യ സംരക്ഷണത്തിനും, വിദ്യാഭ്യാസത്തിനും ദാരിദ്ര നിർമ്മാർജ്ജനത്തിനുമല്ല പോകുന്നത്. അതുകൊണ്ട് തന്നെ എത്രയോ പേർ സാമൂഹ്യ നീതി ലഭിക്കാതെ മരിക്കുന്നു. യുദ്ധങ്ങൾ - ഏറ്റുമുട്ടലുകൾ വഴി എത്ര പേർ കൊല്ലപ്പെടുന്നു. ഇങ്ങനെ മരിക്കുന്നവരുടെ ജീവന് വിലയില്ല എന്ന് സൂചന. രോഗം കൊണ്ട് നഷ്ടപ്പെടുന്ന ജീവന് മാത്രമേ വിലയുള്ളൂ എന്നുണ്ടോ?

രാഷ്ട്രം തന്നെ മദ്യവ്യവസായത്തിലൂടെ എത്ര കുടുംബങ്ങളിൽ സാമ്പത്തിക തകർച്ച, ഭിന്നത, രോഗം, മരണം സൃഷ്ടിക്കുന്നു. അവിടെ നടക്കുന്ന ജീവൻ നഷ്ടമൊന്നും രാഷ്ട്രീയ അധികാരികൾക്ക് വിഷയമല്ല. ദിനംതോറും ലോകത്തിൽ ഏകദേശം 8000 പേരാണ് പട്ടിണി-പോഷക കുറവുകൊണ്ട് മരിക്കുന്നത്. ആരും അതിൽ വിലപിക്കുന്നില്ല. കാരണം മരിക്കുന്നത് ദരിദ്രർ മാത്രം. കോവിഡ് മൂലം മരിക്കുന്നത് ദരിദ്രർ മാത്രമല്ല. അതാണ് രോഗം തടയാൻ എന്തും ചെലവാക്കാം എന്ന ചിന്ത വന്നിരിക്കുന്നത്. ആരോഗ്യ സംരക്ഷണത്തിന്റെ പേരിൽ ധനകാര്യം അശാസ്ത്രീയമായി കൈകാര്യം ചെയ്താൽ കൊവിഡ് വ്യാപനം തടയാൻ ആവണമെന്നില്ല. എന്നു മാത്രമല്ല സാമ്പത്തിക തകർച്ച മൂലമുള്ള പ്രത്യാഘാതങ്ങൾ താങ്ങാവുന്നതിലപ്പുറമായിരിക്കും. അങ്ങനെ പോയാൽ ദാരിദ്ര്യം-രോഗം കൊണ്ട് മരിക്കുന്നവരുടെ എണ്ണം കോവിഡ് കൊണ്ട് മരിക്കുന്നവരുടേതിന്റെ അനേക ഇരട്ടിയായിരിക്കും. ആതായത് രോഗവ്യാപനത്തെ തടയുവാനായി ഇന്ത്യ പോലുള്ള രാജ്യങ്ങളിൽ ലോക്ഡൗൺ പ്രഖ്യാപിച്ചാൽ രോഗവ്യാപനം കാര്യമായി അടയപ്പെടുന്നില്ല. മാത്രമല്ല, ദാരിദ്യം, തൊഴിലില്ലായ്മ, ഇതര രോഗങ്ങൾ എന്നിവ കൊണ്ട് കഷ്ടപ്പെടുന്നവരും, മരിക്കുന്നവരും അനേക മടങ്ങായിരിക്കും. മാത്രമല്ല പട്ടിണി കിടന്നും കുടുംബത്തെ പുലർത്താൻ സാധിക്കാതെയും ഉള്ള മരണം രോഗം കൊണ്ടുള്ള മരണത്തേക്കാൾ കൂടുതൽ ഭീകരവുമാണ്.

ജീവനെ നിലനിർത്തുന്നതിന് സഹായിക്കുക എന്നത് ഭരണാധികാരികളുടെ ചുമതലയാണ്. എങ്കിലും ആർക്കും ആരെയും അമർത്യരാക്കുവാനാകില്ല. എന്നെങ്കിലും എല്ലാവരും മരിക്കും. ക്രിസ്ത്യാനികൾ മരണം ദുഃഖകരമെന്ന് പറയുമ്പോഴും, രോഗവും, പീഡനവും ഇല്ലാത്ത മരണാനന്തര അവസ്ഥയെപ്പറ്റി പ്രത്യാശ വയ്ക്കുന്നവരാണ്. അതുകൊണ്ട് ആരോഗ്യ സംരക്ഷണത്തിന് ആവശ്യമായ സംവിധാനങ്ങൾ സൃഷ്ടിക്കുവാൻ ജാഗ്രത പുലർത്തേണ്ട എന്നല്ല. മരണത്തെ പറ്റി അത്ര വലിയ വിലാപം രാഷ്ട്രീയക്കാർ സൃഷ്ടിക്കുന്നതിന് ന്യായമൊന്നുമില്ല. സാംക്രമിക വ്യാധികൾ വന്നാൽ കുറെ പേർ മരിക്കും. അത് സ്വാഭാവികമാണ്. ഇതുമായി ബന്ധപ്പെട്ട് രോഗികളുടെയും അല്ലാത്തവരുടെയും മരണസംഖ്യ എങ്ങനെ കുറക്കാം എന്നാകണം അന്വേഷണം.

ഒരു മുന്നറിയിപ്പും കൂടാതെയാണ് ഇന്ത്യയിൽ ലോക്ഡൗൺ

പ്രഖ്യാപിച്ചത്. അതു ഇവിടുത്തെ ദരിദ്രർക്കും, അന്യസംസ്ഥാന തൊഴിലാളികൾക്കും സൃഷ്ടിച്ച് ദുരിതം അളവറ്റതാണ്. 26 ലക്ഷം പേർ ഇന്നും സ്വന്തം ഭവനങ്ങളിൽ എത്താതെ യാത്രയിലുണ്ട്. ഇന്ത്യ വിഭജനത്തോടെ അനുഭവിച്ച ദുരിത യാത്രയുടെ ശരി ആവർത്തനമായിരുന്നു. അതുകൊണ്ടുണ്ടാകുന്ന മരണം കഷ്ടപ്പാട് എല്ലാം എത്ര വലുതാണ് എന്ന് വാർത്തകൾ വ്യക്തമാക്കുന്നു. ഇതൊന്നും ഭരണാധികാരികൾക്ക് വിഷയമേയല്ല. ജോലി ചെയ്യുന്നതിൽ അഭിമാനിക്കുന്ന തൊഴിലാളികൾ ആരുടെയെങ്കിലും സൗജന്യം പറ്റി ജീവിക്കേണ്ടി വരുന്നതിൽ ആനുഭവിക്കുന്ന ആത്മനിന്ദ രാഷ്ടീയ നേതാക്കൾ മനസ്സിലാക്കുന്നുമില്ല.

സത്യത്തിൽ സാംക്രമിക രോഗങ്ങൾ വരുമ്പോൾ നടത്തുന്ന പ്രവർത്തനങ്ങൾക്ക് പകരം നാടിന്റെ സാമൂഹ്യനീതി ഉറപ്പിക്കലും ആരോഗ്യരക്ഷക്ക് ആവശ്യമായ ക്രമീകരണം (system) സൃഷ്ടിക്കുകയും ആണ് ചെയ്യേണ്ടത്. തൊഴിലാളിക്ക് തൊഴിൽ നഷ്ടപ്പെടാത്ത സാഹചര്യം, കടക്കെണി കൊണ്ട് കൃഷി,വ്യവസായം എന്നിവ നഷ്ടത്തിലാകാത്ത ചുറ്റുപാട് വ്യക്തിക്ക് കടാശ്വാസം എന്നിവ സൃഷ്ടിക്കപ്പെടണം. അതിവിടെ നടക്കുന്നില്ല. പൗരസമൂഹത്തിന്റെ ക്ഷേമം അന്വേഷിക്കുന്ന രാജ്യം സുസ്ഥിര വികസത്തിനും, സാമൂഹ്യക്ഷേമത്തിനും എല്ലാ വ്യക്തികളുടെയും ശാരീരിക-മാനസിക ധാർമിക പുരോഗതിയും ആണ് ശ്രമിക്കേണ്ടത്. പ്രയോഗികത അവഗണിച്ച് ഭരണകൂടം നാട് മുഴുവൻ അടച്ചിട്ടും. നാടിനെ ദാരിദ്ര്യത്തിലേക്ക് നയിച്ചും, ദരിദ്രനെ പട്ടിണിക്കും മരണത്തിനും എഴുതിതള്ളിയും, ശരിയായ ഒരു ആരോഗ്യ പദ്ധതിയെപ്പറ്റി ചിന്തിക്കാതെയും കോവിഡ് 19 ന്റെ പേരിൽ നടത്തുന്ന നടപടികൾ രാജ്യത്തെ സമൂലനാശത്തിലേക്ക് തള്ളി വിടും.

പ്രവർത്തന മേഖലകൾ എല്ലാം സജീവമാകട്ടെ. രോഗസാധ്യതയുള്ളവർ ശ്രദ്ധിക്കട്ടെ. രോഗ പ്രതിരോധത്തിനും, ചികിത്സയ്ക്കും വേണ്ട പദ്ധതികൾ വഴി കൊവിഡിനെ നേരിടുകയും ചെയ്യുക. രോഗബാധ കൊണ്ട് കുറയ്ക്കാനായി ജാഗ്രത പുലർത്തുകയാണ് വേണ്ടത്. സ്വീഡൻ, ന്യൂസിലാൻഡ്, ജർമ്മനി മറ്റ് തെക്ക് കിഴക്കൻ ഏഷ്യൻ രാജ്യങ്ങൾ ഈ പ്രതിഭാസത്തെ എങ്ങനെ നേരിടുന്നു എന്ന് കൃത്യമായി നമ്മുടെ നേതാക്കൾ പഠിക്കണം. അടുത്ത കാലത്തു തന്നെ ലോകത്ത് എംബോള, നിപ്പ, ചിക്കൻ ഗുനിയ തുടങ്ങിയ രോഗങ്ങൾ പടർന്നിരിക്കുന്നു. അവ ഏതാനും മാസങ്ങൾക്ക് ശേഷം ശമിച്ചു. ഇതും മാറി വരും എന്ന് ചിന്തിക്കാം. എന്നാൽ ഇവിടെ രോഗനിവാരണത്തോടൊപ്പം സാമ്പത്തിക ഭദ്രതയും നമ്മുടെ ബാധ്യതയായി മനസ്സിലാക്കുവാൻ ശ്രമിക്കുക. അല്ലെങ്കിൽ ഇപ്പോഴത്തെ കോവിഡ് വ്യാപന തടയൽ മാർഗ്ഗം ആത്മഹത്യാപരമായിരിക്കും. സാംക്രമിക രോഗങ്ങൾ പ്രകൃതി നിയമപ്രകാരം സ്വാഭാവികമായി നടക്കുന്ന പ്രതിഭാസമാണ്. ചരിത്രാതീതകാലം മുതൽ ഇത് സംഭവിച്ചുവരുന്നു. അതുകൊണ്ട് ഇത് സംഭവിക്കുന്നതിന് ഒരു പ്രത്യേക സാഹചര്യം ഉണ്ട് എന്ന് പറയാനാവില്ല. അന്വേഷിച്ചിട്ടും കാര്യമില്ല. എന്നാൽ അതിജീവനശക്തിയില്ലാത്തവരും, വൃദ്ധരും ഇതിന്റെ മരണ താണ്ഡവത്തിന് വിധേയരാകുന്നു. ശാസ്ത്രത്തിന്റെയും വൈദ്യശാസ്ത്രരംഗത്തെ പുരോഗതിയുടെയും ഫലമായി ജീവിതം നീട്ടി കിട്ടിയവർ സാംക്രമിക രോഗത്തിന്റെ പിടിയിലായിരുന്നു. ആരോഗ്യമുള്ളവരുടെ തലമുറ സൃഷ്ടിക്കുവാനുള്ള പ്രകൃതിയുടെ ഒരു ക്രമീകരണമായി ഇതിനെ കാണുകയാണ് വേണ്ടത്. ഒപ്പം തന്നെ സമൃദ്ധിയുടെ നടുവിൽ ദൈവീക ബന്ധവും ധാർമ്മികതയും നഷ്ടപ്പെട്ട സമൂഹത്തെ സ്വയം പര്യാപ്തയുടെ മിഥ്യാബോധത്തിൽ നിന്ന് നിവൃത്തിച്ച് തിരിച്ചറിവിലേക്കും, ദൈവശ്രയത്തിലേക്കും, സഹോദര സ്നേഹത്തിലേക്കും നയിക്കുവാൻ സഹായകമാണ് സാംക്രമിക രോഗങ്ങളും എന്ന് ഓർക്കേണ്ടതുണ്ട്. ഭക്ഷണശാലകളും ഓഫീസുകളും വിപണന സംവിധാനങ്ങളും സജീവമായി വരുന്ന സാഹചര്യത്തിൽ ദേവാലയങ്ങളിൽ ആരാധനയും നിയന്ത്രിതമായിട്ട് എങ്കിലും നടത്തുവാൻ ശ്രമിക്കുകയാണ് സഭകൾ ചെയ്യേണ്ടത്. ഈ രോഗം മാസങ്ങളോളം നീണ്ടുപോയേക്കും എന്ന് ഓർക്കുക.

സസ്നേഹം,

നിങ്ങളുടെ
അത്താനാസ്യോസ് തോമസ്
മെത്രാപ്പോലീത്ത

## അറിയിപ്പ്

ഒരു വർഷത്തേയ്ക്ക് വരിസംഖ്യ അടച്ചിട്ടുള്ള ബഹുഭൂരിഭാഗം പേരുടെയും വരിസംഖ്യാ കാലാവധി കഴിഞ്ഞിരിക്കുകയാണ്. ദയവായി അത് പുതുക്കുക. 1000 രൂപ അടച്ച് ആയുഷ്ക്കാല വായനക്കാരാകുവാൻ ശ്രമിക്കുക.

## ബുള്ളറ്റിൻ വരിസംഖ്യ നിരക്ക്

1 വർഷത്തേക്ക് – 100 രൂ.
ആയുഷ്ക്കാലം – 1000 രൂ.
വിദേശത്ത് – 6000 രൂ.

പഠനം

# പഴയനിയമം: മതസാംസ്കാരിക ചരിത്ര പശ്ചാത്തലത്തിൽ- ആമുഖം

ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത

പഴയനിയമം എന്ന് ക്രിസ്ത്യാനികൾ പറയുന്ന വിശുദ്ധ ഗ്രന്ഥം യഹൂദജനത്തിന്റെ തിരുവെഴുത്താണ്. അതുകൊണ്ട് ഇതിലെ പ്രതിപാദനങ്ങൾ ആ സമൂഹത്തിന്റെ മതപരവും സാംസ്കാരികവും ചരിത്രപരവുമായ പശ്ചാത്തലത്തിലാവണം പഠനവിധേയമാക്കേണ്ടത്.

നിഴൽ, മുൻകുറി തുടങ്ങിയ വിശേഷണങ്ങൾ ഒരു പരിധിവരെ തെറ്റിദ്ധരിപ്പിക്കാവുന്നതാണ്. സൃഷ്ടിയുടെ മധ്യത്തിലെ ദൈവിക രക്ഷാപ്രവർത്തനങ്ങളുടെ ചരിത്രമാണ് പഴയനിയമത്തിൽ നാം കാണുന്നത്. അത് ക്രിസ്തുവിൽ പുതിയമാനത്തിൽ തുടരുകയും പരിശുദ്ധാത്മാവിൽ മുമ്പോട്ട് ഒഴുകുകയും ചെയ്യുന്നു.

പഴയനിയമഗ്രന്ഥത്തെ യഹൂദൻമാർ താനക് എന്നാണ് സാധാരണ വിളിക്കുന്നത്. തോറ അഥവാ ന്യായപ്രമാണം, നെബീയീം അഥവാ പ്രവാചകൻമാർ, കൊതുബീം അഥവാ എഴുത്തുകൾ എന്നീ പദങ്ങളുടെ ആദ്യഅക്ഷരങ്ങൾ ചേർത്താണ് താനക് എന്ന് അവർ വിശേഷിപ്പിക്കുന്നത്.

പഴയനിയമ രേഖകൾക്കെല്ലാം തനതായ പശ്ചാത്തലമുണ്ട്. അത് മനസ്സിലാക്കാതെ അവയുടെ സന്ദേശം മനസ്സിലാക്കുക അസാധ്യമാണ്.

മെസപ്പൊട്ടോമയിലെ വടക്ക് ദേശത്തുനിന്ന് ക്രിസ്തുവിന് മുമ്പ് 17-ാം നൂറ്റാണ്ടിൽ അബ്രഹാമിൽ ആരംഭിച്ച് ക്രിസ്തുവിന് ഒരു നൂറ്റാണ്ട് മുമ്പ് വരെ എത്തിനിൽക്കുന്ന ചരിത്രമാണ് ഇതിന്റെ പശ്ചാത്തലം. ഇത് ഒരു വർഗ്ഗത്തിന്റെ തനതായ ജീവിതം ആലേഖനം ചെയ്യപ്പെട്ടതാണ്. ഇതിൽ നല്ലൊരുഭാഗം വായ്മൊഴിയായി പ്രചരിച്ചിരുന്നവയും ഏകദേശം ക്രി. മുമ്പ് 6-ാം നൂറ്റാണ്ടിൽ ബാബേൽ പ്രവാസകാലത്ത് ശേഖരിക്കപ്പെട്ട് സംഘാലയങ്ങളിലെ ഉപയോഗത്തിനും മറ്റ് ആഘോഷ സന്ദർഭങ്ങൾക്കും വേണ്ടി ക്രോഡീകരിക്കപ്പെട്ടവയുമാണ്.

ഉല്പത്തി പുസ്തകം ഒന്നുമുതൽ പന്ത്രണ്ട്വരെ അധ്യായങ്ങൾ ചരിത്രത്തിന്റെ ഭാഗമായി കണക്കാക്കപ്പെടുന്നില്ല. അവ ബാബിലോണിലും ഈജിപ്തിലും പാലസ്തീനിലും മറ്റും ഉണ്ടായിരുന്ന മിത്തുകളുടെ ശേഖരണമാണ്. ഇതേരൂപത്തിൽ തന്നെയാണ് ഈയോബ്, ദാനിയേൽ തുടങ്ങിയ പുസ്തകങ്ങളും എന്നത് ശ്രദ്ധേയമാണ്. ഈ വിശുദ്ധ ഗ്രന്ഥം തൊണ്ണൂറ്റി ഒൻപതു ശതമാനവും എഴുതപ്പെട്ടിട്ടുള്ളത് എബ്രായ ഭാഷയിലും ദാനിയേലിന്റെ അവസാനഭാഗം അരാമ്യ ഭാഷയിലും അത്രെ.

എബ്രായ ഭാഷയ്ക്ക് ആദ്യകാലത്ത് വർത്തമാനകാലവും ചില്ലക്ഷരങ്ങളും ഉണ്ടായിരുന്നില്ല. ക്രിസ്തുവർഷം ഒന്നാംനൂറ്റാണ്ട് മുതൽ 10-ാം നൂറ്റാണ്ട് വരെ ഇത് ഏകദേശം മൃതഭാഷയും ആയിരുന്നു. മസൂറിറ്റ്സ് എന്ന ഒരു കൂട്ടം ഭാഷാ പണ്ഡിതൻമാർ ഇതിനെ പുനർജീവിപ്പിക്കാൻ ശ്രമിക്കുകയും ചില്ലക്ഷരങ്ങളും രേഖാരൂപവും നൽകുകയും ചെയ്തു. അതുകൊണ്ട് ഇത് എഴുതപ്പെട്ടിരിക്കുന്ന ഭാഷയെ Masoretic Text എന്നാണ് വിളിക്കുന്നത്. ഇത് പഠനത്തിൽ വെല്ലുവിളി ഉയർത്തുന്നുണ്ട്. കൂടാതെ, ആദ്യകാലത്ത് ഈ രേഖകൾ ചില കയ്യെഴുത്ത് രൂപത്തിൽ പ്രചരിച്ചിരുന്നതിനാൽ അവ തമ്മിൽ ചില വ്യത്യാസങ്ങൾ കാണാൻ സാധിക്കും. വായ്മൊഴികാലത്തെയും കയ്യെഴുത്ത് വരമൊഴി കാലത്തെയും വ്യത്യാസങ്ങൾ കൂടെ പഠനത്തിൽ പരിഗണിക്കേണ്ടതാണ്. വത്തിക്കാൻ ഗ്രന്ഥശേഖരണത്തിലും ജർമ്മനിയിലെ സ്റ്റുക്ഹാം ഗ്രന്ഥശേഖരത്തിലുമുള്ള കയ്യെഴുത്ത് പ്രതികൾ പൊതുവെ ആധികാരിക രേഖകൾ എന്ന് പറയപ്പെടുമ്പോഴും ഇവ തമ്മിലും ചില വ്യത്യാസങ്ങൾ ഉണ്ട്.

ബാബേൽ ആക്രമണകാലത്ത് യിരമ്യാ പ്രവാചകനെകൊണ്ട് ഈജിപ്തിലേക്ക് ഓടിപ്പോയ യഹൂദർ എലഫെന്റീനി എന്ന ദ്വീപിൽ കുടിയേറി എന്നാണ് കരുതപ്പെടുന്നത്. അവർ തങ്ങളുടെ ഉപയോഗത്തിനായി ഈ വേദഭാഗങ്ങൾ ഗ്രീക്കിലേക്ക് തർജ്ജമ ചെയ്തു. ഇത് സെപ്റ്റ്വജിന്റ് എന്നാണ് അറിയപ്പെടുന്നത്. ഇതും പഠനത്തിലെ മറ്റൊരു വെല്ലുവിളിയാണ്. കാരണം, എബ്രായ ഭാഷയിലുള്ള ഗ്രന്ഥവും ഗ്രീക്ക് തർജ്ജമയും തമ്മിൽ പല കാര്യങ്ങളിലും വ്യത്യാസങ്ങൾ ഉണ്ട്. വൾഗേറ്റ് എന്ന ലാറ്റിൻ തർജ്ജമ പില്ക്കാലത്ത് ഉണ്ടായതാണ്. അതും പഠനത്തിന് പരിഗണിക്കേണ്ടതാണ്. പിന്നെയും വൈകിയാണ് സുറിയാനി തർജ്ജമ ഉണ്ടായത്.

ബി.സി. 17-ാം നൂറ്റാണ്ട് മുതൽ ഈ ഗ്രന്ഥശേഖരത്തിൽ പരാമർശി

ക്കപ്പെടുന്ന ജനങ്ങൾക്ക് ഒരേ ദൈവബോധം ആയിരുന്നില്ല എന്നും ഒരേകാലത്തുതന്നെ ദൈവബോധത്തിന് പ്രാദേശിക വ്യത്യാസങ്ങൾ ഉണ്ടായിരുന്നുവെന്നതും ശ്രദ്ധിക്കേണ്ടതാണ്. ദൈവം-ഏലോഹിം, അഡോണായ്, യാഹ്വെ, എൽഷദ്ദായ് തുടങ്ങിയ നാമങ്ങളിൽ അറിയപ്പെട്ടിരുന്നു. ഇത് പ്രാദേശിക അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ ദൈവത്തെ മനസ്സിലാക്കിയ വസ്തുത വെളിപ്പെടുത്തുന്നതാണ്.

ഇതിനെല്ലാമുപരി, 8-ാം നൂറ്റാണ്ട് വരെ ഇസ്രായേലിന് ഏക ദൈവ വിശ്വാസം ഉണ്ടായിരുന്നില്ല. ആദ്യകാലത്ത് ബഹുദൈവ വിശ്വാസവും പിന്നീട് പ്രത്യേക ബഹുദൈവ വിശ്വാസവുമായിരുന്നു. അതായത്, അനേക ദൈവങ്ങളിൽ ഒരു ദൈവമാണ് തങ്ങളുടെ ദൈവം എന്ന ആരംഭത്തിലെ വിശ്വാസം വ്യത്യാസപ്പെട്ട് എല്ലാ ദൈവങ്ങളെക്കാൾ ഉപരിയാണ് നമ്മുടെ ദൈവം എന്നായി. ഇക്കാലയളവിൽ ജനങ്ങൾക്കിടയിൽ ഇത്തരത്തിലുള്ള വിശ്വാസ വ്യതിയാനങ്ങൾ നിലനിന്നിരുന്നുവെന്നത് ശ്രദ്ധിക്കണം.

8-ാം നൂറ്റാണ്ടിലെ ആമോസ്, യെശയ്യ, മീഖാ, ഹോശേയ തുടങ്ങിയ പ്രവാചകൻമാരാണ് ഏക ദൈവ വിശ്വാസം ജനത്തിനിടയിൽ പ്രചരിപ്പിക്കുകയും ആ ദൈവത്തോടുള്ള ആരാധനക്കായി ജനത്തെ നിർബന്ധിക്കുകയും ചെയ്തത്. എന്നാൽ ആ കാലത്തുപോലും അത് പൊതുവായി അംഗീകരിക്കപ്പെട്ടില്ല. ബാബേലിൽ പ്രവാസത്തിലായിരുന്ന കാലത്താണ് ഈ ധാരണകൾക്ക് പൊതു അംഗീകാരം കിട്ടിയത്. പ്രവാചകൻമാരുടെ പ്രവചനങ്ങൾ പൊതുവെ സ്വീകരിക്കപ്പെട്ടിട്ടുള്ളത് പിന്നീടാണ് എന്ന് വിസ്മരിച്ചുകൂടാ.

ആരാധനാസ്വഭാവത്തിന് പ്രാദേശിക വ്യതിയാനങ്ങൾ ഉണ്ടായിരുന്നു. ഇത് വടക്ക്-തെക്ക് ദേശങ്ങളിലെ ആരാധന ശൈലികളുടെ വ്യത്യസ്തതകളിൽനിന്ന് മനസ്സിലാക്കാൻ കഴിയും. അതുപോലെ, മരത്തിന്റെ മുകളിൽ, പർവ്വതങ്ങളുടെ മുകളിൽ, മരങ്ങളുടെ ചുവട്ടിൽ, എന്നിവിടങ്ങളിലെല്ലാം ആരാധിക്കുന്ന രീതികളും നിലനിന്നിരുന്നു. ചുരുക്കത്തിൽ പഴയനിയമ പഠനം പതിനാറ് നൂറ്റാണ്ടുകളിലെ ചരിത്രപരവും ഭാഷാപരവും സാംസ്കാരികവും മതദൈവബോധപരവുമായ പശ്ചാത്തലത്തിൽ വളരെ ശ്രദ്ധയോടെ നടത്തേണ്ട ചിട്ട(discipline)യാണ്. മേല്പറഞ്ഞ വസ്തുതകൾ ഇവ പരിഗണിക്കുമ്പോൾ ദൈവ നിശ്വാസിതം എന്നോ ആത്മപ്രേരിതം എന്നോ വിശ്വസിക്കപ്പെടുന്ന വേദപുസ്തക ഭാഗം എങ്ങനെ വി.ഗ്രന്ഥം എന്ന് അംഗീകരിക്കാൻ കഴിയും എന്ന ചോദ്യം തീർച്ചയായും ഉണ്ടാകും. ഇത് ദൈവനിശ്വസിതം എന്ന കാര്യത്തിൽ തർക്കമില്ല. പക്ഷെ, ദൈവം എല്ലാ കാലത്തും പ്രവർത്തിച്ചിരുന്നത് മനുഷ്യരിലൂടെയാണ്. അതുകൊണ്ട്തന്നെ മനുഷ്യരുടെ സാഹചര്യങ്ങളെ പരിഗണിച്ചുകൊണ്ടും ഗൗരവത്തിലെടുത്തുകൊണ്ടും മാത്രമെ ഈ ഗ്രന്ഥങ്ങളെ ഗ്രന്ഥരൂപത്തിൽ ആക്കുവാൻ സാധിക്കുമായിരുന്നുള്ളൂ. ഉദാഹരണമായി, ദൈവം ഇസ്രായേലിനെ വിമോചിപ്പിക്കുന്നത് മോശയിലൂടെയാണ്. പിന്നീട് അവരെ കുടിയേറ്റ നാട്ടിൽ എത്തിക്കുന്നത് യോശുവയിലൂടെയാണ്. ദൈവത്തിന് സ്വയമായി ചെയ്യാമായിരുന്ന ഒരു കാര്യം പക്ഷെ മനുഷ്യപങ്കാളത്തത്തിലൂടെയാണ് നിറവേറ്റിയത്.

നാല്പതു സംവത്സരത്തെ ചുറ്റിത്തിരിയലിന് കാരണമായത് മോശയുടെ വിശ്വാസക്കുറവായിരുന്നുവെന്ന് വിശ്വസിക്കുന്നവരുണ്ട്. അതുപോലെ യോശുവ ന്യായാധിപൻമാരും രാജാക്കൻമാരും വഴി ദൈവം ആഗ്രഹിക്കുന്ന കാര്യം നടപ്പാക്കാൻ ശ്രമിച്ചപ്പോൾ അവർക്ക് മാനുഷിക കുറവുകളും പോരായ്മകളും ഉണ്ടായി എന്നുള്ളത് വേദം സാക്ഷിക്കുന്നുണ്ട്. യേശു ക്രിസ്തുവിന്റെ രക്ഷണ്യ വ്യാപാരത്തിൽ വിശന്ന ജനത്തിന് ആഹാരം വിതരണം ചെയ്യുന്നതിനുള്ള ഉത്തരവാദിത്തം ശിഷ്യൻമാരെ ഏൽപ്പിച്ച സുവിശേഷ വിവരണത്തിൽ ഒരു രേഖയനുസരിച്ച് സ്ത്രീകളെയും കുഞ്ഞുങ്ങളെയും എണ്ണാതെ പുരുഷൻമാരെ മാത്രം എണ്ണി എന്നുള്ളത് കാണാവുന്നതാണ്. അതായത് ദൈവം തന്റെ തീരുമാന പ്രകാരം പ്രവർത്തിക്കുന്ന ചരിത്രത്തിലെ പ്രവർത്തനങ്ങളെല്ലാം മനുഷ്യരിലൂടെയാണ് നിർവ്വഹിക്കുന്നത്. അതുകൊണ്ട് തന്നെ മാനുഷികമായ കുറവുകൾ അതിന്റെ രചനയിൽ വരാനും സാധ്യതയുണ്ട്.

മനുഷ്യൻ ദൈവത്തെ മനസ്സിലാക്കുന്നതും ദൈവിക കല്പനയെയും നിശ്വസനത്തെയും ഉൾക്കൊള്ളുന്നതും അവന്റെ ജീവിത സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ ആകുമ്പോൾ ആ പശ്ചാത്തലത്തിന്റെ പ്രതിഫലനം തിരുവചന സൃഷ്ടിയിലും ഉണ്ടാകും. അത് പരിഗണിച്ച് വേണം പഴയനിയമത്തിലെ ദൈവവചന നിശ്വസനത്തെ വിലയിരുത്താൻ.

വേദപുസ്തകപഠനം അത് പഴയ നിയമമായാലും പുതിയനിയമമായാലും ദൈവവചനത്തിന്റെ അന്വേഷണമാണ്. അത് മനുഷ്യനിർമ്മിത രേഖയാണ്, അതുപോലെതന്നെ ദൈവത്തിന്റെ പ്രവർത്തനത്തിന്റെ മനുഷ്യരുടെ വ്യാഖ്യാനവും. ഈ രണ്ട് കാര്യങ്ങളും പരിശോധിച്ചും പരിഗണിച്ചും ഗൗരവത്തിൽ എടുത്തും കൊണ്ട് മാത്രമെ പഴയനിയമം വേദപഠനം സാധ്യമാവൂ.

വേദപഠനം

# നോഹയുടെ കാലത്തെ പ്രളയം വീണ്ടും വായിക്കപ്പെടുമ്പോൾ

(ഉല്പത്തി അദ്ധ്യായം: 6, 7, 8)

ഫാ. എബ്രഹാം കാരാമ്മേൽ

**ഞാൻ** മനുഷ്യന്റെ നിമിത്തം ഭൂമിയെ ശപിക്കുകയില്ല. മനുഷ്യന്റെ മനോനിരൂപണം ബാല്യം മുതൽ ദോഷമുള്ളത് ആകുന്നു (ഉല്പത്തി 8:21, 6:5)

**ആമുഖം**

മനുഷ്യന്റെ മനോനിലയെ കൃത്യമായി തിരിച്ചറിഞ്ഞുകൊണ്ട് ഉല്പത്തിപുസ്തകത്തിലെ ദൈവം നടത്തുന്ന ആത്മഭാഷണത്തെ പ്രതിപാദിക്കുന്ന വേദഭാഗമാണ് ഇത്. നോഹയുടെ കാലത്ത് നടന്ന ജലപ്രളയമാണ് പശ്ചാത്തലം. പുസ്തകത്തിന്റെ രചന അനുസരിച്ച് സൃഷ്ടിക്ക് ശേഷം അതിവിദൂരമല്ലാത്ത ഒരു കാലത്ത് നടന്ന സംഭവമായിട്ടാണ് ഇത് അവതരിപ്പിച്ചിരിക്കുന്നത്. ഉല്പത്തി പുസ്തകവും അതിലെ പ്രയോഗങ്ങളും പ്രതിപാദനവും ഇന്നും പ്രസക്തിയുള്ളതാണ്. ഇന്നത്തെ നമ്മുടെ സാഹചര്യത്തിൽ ഈ സംഭവം ദൈവവും പ്രകൃതിയും ആയിട്ടുള്ള നമ്മുടെ ബന്ധങ്ങളെ സംബന്ധിച്ച് ഗൗരവമായ വീണ്ടുവിചാരങ്ങളിലേക്ക് നയിക്കുന്നുണ്ട്. അതുകൊണ്ട് ഈ സംഭവത്തിന്റെ പുനർവായന തികച്ചും പ്രസക്തമാണ് എന്നത് ആമുഖമായി രേഖപ്പെടുത്തട്ടെ.

ഭൂമിയുടെ സൃഷ്ടിയെക്കുറിച്ചുള്ള മനോഹരമായ പ്രതിപാദനത്തോടെയാണ് ബൈബിൾ ആരംഭിക്കുന്നത്. ഉല്പത്തി പുസ്തകത്തിലെ ആദ്യ അധ്യായങ്ങളിൽ ആരംഭിച്ച് തുടർന്നുള്ള അദ്ധ്യായങ്ങളിലൂടെയാണ് സൃഷ്ടിയുടെ വികാസം നാം കാണുന്നതും മനസിലാക്കുന്നതും. ആദിസൃഷ്ടിവിവരണത്തോടെയാണ് സൃഷ്ടിയുടെ ചരിത്രത്തിന് തുടക്കം. എങ്കിലും നോഹയുടെ കാലത്തെ ജലപ്രളയത്തോടെയാണ് അതിന്റെ അടുത്തഘട്ടം ആരംഭിക്കുന്നത്. ഇവിടെ നോഹയെ സൃഷ്ടി മുഴുവനെയും ദൈവം ഭരമേൽപ്പിക്കുകയാണ്. ആദിസൃഷ്ടിവിവരണത്തിൽ സമസ്തസൃഷ്ടിയേയും ദൈവം (ഉല്പത്തി 2:15) ആദാമിനെ ഏല്പിക്കുന്നതുപോലെ ദൈവം നോഹയേയും സൃഷ്ടിയെ മുഴുവൻ ചുമതലപ്പെടുത്തുന്നു. (ഉല്പ 9:3) സൃഷ്ടിവിവരണത്തിൽ നോഹയുടെ കാലഘട്ടം ഒന്നിന്റെ അവസാനവും മറ്റൊന്നിന്റെ ആരംഭവും ആയിട്ടാണ് അവതരിപ്പിക്കുന്നത്. ദൈവസൃഷ്ടിയായ ഭൂമി അതിക്രമംകൊണ്ട് നിറഞ്ഞിരിക്കുന്നു എന്ന കാരണംകൊണ്ട് അതിനെ നശിപ്പിച്ചത് അതിനെ മുഴുവനും നോഹ വഴി പുനരാവിഷ്കരിക്കുകയാണ്. ദൈവം ഭൂമിയെ നോക്കി അത് വഷളായി എന്ന് കണ്ടു. സകല ജഡവും ഭൂമിയിൽ തന്റെ വഴി വഷളാക്കിയിരിക്കുന്നു (6: 11-12) മറ്റൊരു ഭാഗത്ത് പറയുന്നു. ഭൂമിയിൽ മനുഷ്യന്റെ ദുഷ്ടത വലിയതെന്നും അവന്റെ ഹൃദയവിചാരങ്ങളുടെ നിരൂപണമൊക്കെയും എല്ലായ്പ്പോഴും ദോഷമുള്ളത് അത്രെ എന്നും യഹോവ കണ്ടു. താൻ ഭൂമിയിൽ മനുഷ്യനെ ഉണ്ടാക്കുകകൊണ്ട് യഹോവ അനുതപിച്ചു. അത് അവന്റെ ഹൃദയത്തിന് ദുഃഖമായി (6:5-7) ഉല്പത്തിയിലെ സൃഷ്ടിവിവരണം മുതൽ നോഹയുടെ കാലംവരെ സൃഷ്ടിയെ തികച്ചും മനുഷ്യകേന്ദ്രീകൃതം ആയിട്ടാണ് വിശദീകരിച്ചത് എങ്കിൽ നോഹയുടെ കാലഘട്ടത്തോടെ അതിന് മാറ്റം വരികയാണ്. മനുഷ്യൻ സൃഷ്ടിയുടെ ഭാഗമായി മാറുകയും മനുഷ്യൻ സൃഷ്ടിയോടൊപ്പം എന്ന ചിന്ത വരികയും ചെയ്തു. സൃഷ്ടിയുമായി മനുഷ്യന്റെ ബന്ധം ഇതോടെ ഒരു പുതിയ തലത്തിലേക്ക് എത്തുകയാണ്.

സൃഷ്ടിവിവരണം ഇത്ര മനഹോരമാകുന്നത് സൃഷ്ടി നടത്തുന്നതും അത് പരിപാലിക്കുന്നതും ദൈവം ആകുന്നത് കൊണ്ടാണ്. ആധുനിക പഠനസങ്കേതങ്ങൾ ഉപയോഗിച്ച് ഈയൊരു വേദഭാഗത്തെ പുനർവായനയ്ക്ക് വിധേയമാക്കുമ്പോൾ സൃഷ്ടിയിലുള്ള ദൈവത്തിന്റെ ഇടപെടലും മനുഷ്യന്റെ പ്രതികരണവും ഇന്നത്തെ നമ്മുടെ ജീവിതസാഹചര്യത്തിൽ കൂടുതൽ ഹൃദയഹാരിയായിത്തോന്നും. മനുഷ്യന്റെ എല്ലാ ജീവിത സാഹചര്യങ്ങളോടും ഇടപഴകുന്ന ദൈവത്തെ മനുഷ്യനായി (Anthropomorphic) കാണാനുള്ള സൃഷ്ടിയുടെ അഭിവാഞ്ചയിൽ നിന്ന് തന്നെയാണ് ഈ സംഭവവും രൂപപ്പെടുന്നത്.

**ജലപ്രളയം : പഴയനിയമത്തിൽ**

പഞ്ചഗ്രന്ഥങ്ങളുടെ പശ്ചാത്തലപഠനം ഈ വേദഭാഗത്തെ കൂടുതൽ അടുത്ത് മനസിലാക്കാൻ നമ്മെ സഹായിക്കും. ചരിത്രപരമായ ഒരു സംഭവ വിവരണം എന്നതിലുപരി യിസ്രായേലിന്റെ വിശ്വാസ-ആരാധന ജീവിതത്തിന്റെ പ്രതിഫലനമായാണ് ഈ വേദഭാഗത്തെ ബൈബിളിൽ അവതരിപ്പിക്കുന്നത്. അതുകൊണ്ട് സൃഷ്ടിവിവരണം പോലെതന്നെ നോഹയും നോഹയുടെ കാലത്തെ പ്രളയവും

പഴയനിയമ ദൈവശാസ്ത്രം ആരാധന ചരിത്രം എന്നിവയുടെ വെളിപ്പെടുത്തൽ ആണ്.

യിസ്രായേലിന്റെ നീണ്ടകാല ചരിത്രത്തിൽ തങ്ങളുടെ പിതാമഹന്മാർ ദേശാന്തിരിയായ (nomads) അരാമ്യർ ആയിരുന്നു എന്നത് അവരുടെ ആരാധനയിലെ ഒരു ഏറ്റുപറച്ചിൽ ആയിരുന്നു. നൂറ്റാണ്ടുകൾ നീണ്ട യാത്രകളും ദേശാതീതമായ അധിവാസവും ആണ് യിസ്രായേൽ എന്ന ജനതയെ രൂപപ്പെടുത്തുന്നത്. യിസ്രായേലിന്റെ മെസൊപ്പൊത്താമിയൻ ബന്ധം (യോശുവ 24:2) അവർ എടുത്തു പറയുന്നുണ്ട്, അതുകൂടാതെ മുൻപ് പറഞ്ഞ അവരുടെ ദേശാന്തിരിയായ ഗോത്ര വർഗ്ഗസ്വഭാവവും ഈയൊരു ചിന്തയെ കൂടുതൽ ബലപ്പെടുത്തുന്നുണ്ട്. ഇതര ദേശങ്ങളുമായും സംസ്ക്കാരങ്ങളും മതങ്ങളുമായും ഈ ജനത നിരന്തരം സംവാദത്തിൽ ഏർപ്പെട്ടിരിക്കാം എന്ന് നമുക്ക് അനുമാനിക്കാവുന്നതാണ്. ജലപ്രളയത്തിന്റെ പിൽക്കാല ചരിത്രം അന്വേഷിക്കുമ്പോഴും ഈ രീതിയിൽ അല്ലെങ്കിലും പുരാതന പശ്ചിമേഷ്യൻ സംസ്ക്കാരങ്ങളിൽ സമാനമായ പ്രളയകഥകളുടെ സ്വാധീനം അതിൽ കാണാൻ സാധിക്കുന്നുണ്ട്. ലോകത്തെ മുഴുവൻ നാമാവശേഷമാക്കിയ പ്രളയകഥകൾ ഇതര സംസ്കൃതികളിലും കാണാൻ സാധിക്കും. രണ്ടാം സഹസ്രാബ്ദാരംഭത്തിൽത്തന്നെ മെസൊപ്പൊത്യമ്യൻ പ്രളയകഥകൾക്ക് പ്രചാരം ലഭിച്ചിരുന്നു. വേദപുസ്തകത്തിലെ ജലപ്രളയ കഥയോട് സാമ്യം തോന്നുന്ന ഗിൽഗാമേഷ് (അശൂർ പതിപ്പ്) ഇതിഹാസത്തിന്റെ 12-ാം കല്പലകയിൽ ഇത് ആലേഖനം ചെയ്തിട്ടുണ്ട്. അതിലെ നോഹയായ ഉത്നവിഷ്റ്റിം പ്രളയത്തെ അതിജീവിച്ച ചിരഞ്ജീവിയായത് എങ്ങിനെ എന്ന് വിവരിക്കുന്നുണ്ട്.

പുരാതനമായ പഴയനിയമ പാഠങ്ങളുടെ രൂപീകരണത്തിൽ പുരാവൃത്തങ്ങൾ (folk stories) ടെ പങ്കിനെപ്പറ്റി ഹെർമൻ ഗുങ്കൽ (Herman Gunkel) എന്ന ജർമ്മൻ ദൈവശാസ്ത്രജ്ഞൻ, ഗൗരവമായ നിരീക്ഷണങ്ങൾ നടത്തുന്നുണ്ട് 'The Folktale in the Old Testament' (1917) എന്ന തന്റെ ഗ്രന്ഥത്തിൽ അദ്ദേഹം നിരീക്ഷിക്കുന്നത് മനുഷ്യചരിത്രത്തിന്റെ ഏറ്റവും പൗരാണികമായ പ്രതിഫലനമാണ് പുരാവൃത്തങ്ങൾ വഴി പുറത്ത് വരുന്നത് എന്നതാണ്. ഓരോ കഥകളിലൂടെയും പ്രതിഫലിപ്പിക്കാൻ ഉദ്ദേശിക്കുന്ന താത്പര്യങ്ങളെ (motifs) മുൻനിർത്തിയാണ് അദ്ദേഹത്തിന്റെ പഠനം പുരോഗമിക്കുന്നത്. കഥകൾ അതിന്റെ ചരിത്ര വഴിയിൽ വാമൊഴിയായി നിലനിന്ന് വരുന്നതും നിരന്തരമായ പറച്ചിലിലൂടെയും വിശ്വാസബോധ്യങ്ങളിലൂടെയും അതിന് പുതിയരൂപം കൈവരുമെന്നും അത് തുടർന്ന് ലിഖിതരൂപം കൈവരിക്കുമെന്നും അദ്ദേഹം സമർത്ഥിക്കുന്നു.

ഈയൊരു പശ്ചാത്തലത്തിൽ നിന്നുകൊണ്ട് നോഹയുടെ കാലത്തെ പ്രളയ കഥയെ പരിശോധിക്കുമ്പോൾ ഇപ്പോൾ പഴയനിയമത്തിൽ വായിക്കുന്ന ജലപ്രളയ കഥയെ മെസപ്പൊട്ടോമിയൽ പ്രളയ കഥയും അതുമല്ലെങ്കിൽ ആ കാലങ്ങളിൽ നിലവിലുണ്ടായിരുന്ന മറ്റ് പുരാവൃത്തങ്ങളും നിർണ്ണായകമായി സ്വാധീനിച്ചിട്ടുണ്ടാകണം എന്ന് വേണം അനുമാനിക്കാൻ. വേദപുസ്തക ചരിത്രകാരന്മാർ ഈ വിധത്തിലുള്ള സ്വാധീനങ്ങളെ വിലയിരുത്തുന്നത് ഇങ്ങനെയാണ്.

The Hebrew and Babylonian texts are each consonant with their culture's world view, and the Biblical version is clearly written from the perspective of ethical monotheism. The Biblical authors thoroughly revised the Mesoptomian traditions to create, their own highly distinctive version." (The Cambridge companion to the Bible - P.49).

ഈ നിരീക്ഷണം അനുസരിച്ച് തങ്ങളുടെ ഏകദൈവ വിശ്വാസത്തെ പരിപോഷിപ്പിക്കുന്ന തരത്തിലുള്ള കഥകളെ മറ്റുള്ളവരിൽനിന്ന് ഏറ്റെടുക്കാനും തികച്ചും പുതിയതൊന്ന് രൂപീകരിക്കാനും യഹൂദന്മാർ ശ്രദ്ധിച്ചിരുന്നു എന്നതാണ്. ഈയൊരു പശ്ചാത്തലത്തിൽ ഓരോ കഥകളുടെയും ദൈവശാസ്ത്രത്തെ തിരിച്ചറിയുക എന്നത് തന്നെയാണ് ഓരോ പഠിതാവിന്റെയും വെല്ലുവിളി.

**രചനാകാലം**

ഈ പഠനത്തോടനുബന്ധിച്ച് മനസിലാക്കേണ്ടത് പഴയ നിയമത്തിൽ പ്രത്യേകിച്ച് പഞ്ചഗ്രന്ഥങ്ങളുടെ പഠനത്തിൽ രേഖാനിഷ്ഠപരികല്പനം (Documentary Hypothesis) നടത്തിയിട്ടുള്ള സ്വാധീനത്തെ സംബന്ധിച്ചാണ്. പൊതുവെ പഴയനിയമപഠനത്തിന് പ്രധാനമായും ആശ്രയിക്കുന്നത് തികച്ചും ശാസ്ത്രീയവും വിശകലനപരവും ആയ ഈ രീതി ശാസ്ത്രമാണ്. ഈ പഠനശാഖ അനുസരിച്ച് യാഹ്വിസ്റ്റ് (J) ഏലോഹിം (E) ഡ്യൂട്രോണമിക് (D) പ്രീസ്റ്റിലി (P) എന്നീ നാല് ഉറവിടഗ്രന്ഥങ്ങളുടെ (source) ഏകീകരണം (editorial composition) ആണ് പഞ്ചഗ്രന്ഥ രചന എന്നാണ് വിലയിരുത്തുന്നത്. ഇവ ഓരോന്നും ഓരോ ഗ്രന്ഥമോ പാരമ്പര്യമോ ആകാം. അവയുടെ ഏകീകരണം ആയിരിക്കാം ഈ ഗ്രന്ഥങ്ങളെ ഇന്നത്തെ നിലയിൽ എത്തിച്ചത്. ഈ ഉറവിട ഗ്രന്ഥകാരൻ ആരാണ് എന്നതും അജ്ഞാതമാണ്. എന്നാൽ ഈ ഉറവിടഗ്രന്ഥങ്ങളുടെ രചനാകാലഘട്ടം പഠനവിധേയമായി നിർണ്ണയിച്ചിട്ടുണ്ട്.

നോഹയുടെ കാലത്തെ ജലപ്രളയം സംബന്ധിച്ചുള്ള വിവരണം ഇതിൽ J, P പാരമ്പര്യങ്ങളുടെ സംഭാവനയാണ് എന്ന് കരുതപ്പെടുന്നു. രണ്ട് പാരമ്പര്യങ്ങൾ ഇതിൽ ഉൾച്ചേർന്നിട്ടുണ്ട്. ഇതിന് ഉദാഹരണമായി പ്രളയകഥയിലെ

പ്രത്യേകം ശ്രദ്ധിക്കപ്പെടുന്ന പൊരുത്തക്കേട് ചൂണ്ടിക്കാണിക്കാം 7:12, 8:6, 10,12 (J) എന്നീ വാക്യങ്ങൾ അനുസരിച്ച് പ്രളയം നാല്പത് ദിവസത്തേക്ക് തുടർന്നു എന്നും ഏഴ് ദിവസങ്ങൾ ഉള്ള രണ്ടോ മൂന്നോ ആഴ്ചകൾകൊണ്ട് വെള്ളം താഴ്ന്നു എന്നുമാണ് പറയുന്നത്. എന്നാൽ 7:11, 8:3, 5, 13, 14 (P) എന്നീ വാക്യങ്ങൾ പരിശോധിക്കുമ്പോൾ വെള്ളപ്പൊക്കം ഒരു വർഷവും 10 ദിവസവും നീണ്ടുനിന്നതായി പറയുന്നു. ഈ വിവരണത്തിൽനിന്ന് തന്നെ വ്യക്തമാണ് ഇത് രണ്ട് പാരമ്പര്യങ്ങളുടെ സംഭാവനയാണ് എന്ന്.

ഈ രണ്ട് പാരമ്പര്യങ്ങളുടെ രചനാ കാലഘട്ടം പരിശോധിക്കുമ്പോൾ J source ന്റെ കാലഘട്ടം ഏകദേശം BCE 950 ൽ യൂദയായിലെ തെക്കൻ സാമ്രാജ്യത്തിന്റെ കാലഘട്ടത്തിലും P source BCE 550 ലും ആണ് നിർണ്ണയിക്കപ്പെട്ടിട്ടുള്ളത്. P Source ഇസ്രായേലിന്റെ cultic ആരാധനയെ സംബന്ധിച്ചുള്ള ചിന്ത വികാസം പ്രാപിക്കുന്ന കാലഘട്ടത്തിന്റെ സംഭാവനയാണ്. പഞ്ചഗ്രന്ഥങ്ങളുടെ ഏറ്റവും കൂടുതൽ ഭാഗങ്ങളുടെ രചന P source ന്റെ സംഭാവനയാണ് എന്നതും പ്രത്യേകം എടുത്ത് പറയേണ്ടതാണ്. ഈയൊരു വിചിന്തനത്തിന്റെ അടിസ്ഥാനത്തിൽ വിശദീകരിക്കാൻ ശ്രമിച്ചത് documentary hypothesis ന്റെ അടിസ്ഥാനത്തിൽ ചിന്തിക്കുകയാണെങ്കിൽ ഈ വേദഭാഗത്തിന്റെ രൂപീകരണത്തിന്റെ കാലഘട്ടം അതുവഴി നമുക്ക് വ്യക്തമാകും. ഇതിലെ ഓരോ ഉറവിട ഗ്രന്ഥങ്ങൾക്കും അതിന്റേതായ പ്രത്യേകതകളും ദൈവശാസ്ത്രവും ഉണ്ട് എന്നും മനസിലാക്കിയിരിക്കേണ്ടതാണ്. നാം ഇന്ന് ഇത് വായിക്കുമ്പോൾ ഒരു സംഭവമോ, കഥയോ ആണെങ്കിൽക്കൂടി യാതൊരു വ്യത്യാസം തോന്നാത്ത നിലയിൽ അത് ഏകീകരിക്കപ്പെട്ടിരിക്കുന്നു എന്നതും വേദഭാഗത്തിന്റെ സമഗ്രതയിൽത്തന്നെ അർത്ഥരൂപീകരണം നടത്തുന്നു എന്നതും തികച്ചും പ്രസക്തമാണ്. ഇത് പഴയനിയമഗ്രന്ഥങ്ങളുടെ സമഗ്രതയാണ് സൂചിപ്പിക്കുന്നത്.

**സമഗ്രസൃഷ്ടിദർശനം**

എബ്രായ മനുഷ്യദർശനത്തിന്റെ സുപ്രധാന നിരീക്ഷണമാണ് മനുഷ്യന്റെ ദുഷ്ടത (6:5) സൃഷ്ടിയുടെ നാശത്തിന് കാരണമാകും എന്നത്, കാരണം എബ്രായ ചിന്ത അനുസരിച്ച് സൃഷ്ടിയെ മുഴുവനായും അതിന്റെ സമഗ്രതയിലാണ് ദർശിക്കുന്നത്. ഞാൻ സൃഷ്ടിച്ചിട്ടുള്ള മനുഷ്യനെ ഭൂമിയിൽ നിന്ന് നശിപ്പിച്ച് കളയും; മനുഷ്യനെയും മൃഗത്തെയും ഇഴജാതിയേയും ആകാശത്തിലെ പക്ഷികളെയും തന്നെ (6:7) ഇവിടെ ദുഷ്ടത (wickedness) എന്ന വാക്കിന് ഉപയോഗിക്കുന്ന എബ്രായ പദം Rah എന്നാണ് ഇതിന്റെ അർത്ഥം. നമ്മക്ക് എതിരെയുള്ള ദുഷ്ടത എന്ന് അർത്ഥം അതിന് കൊടുക്കാൻ സാധിക്കും. എന്നാൽ ഇതേ കാര്യം തന്നെ തുടർന്നുള്ള വാക്യങ്ങളിൽ മറ്റൊരു രീതിയിൽ വിശദമാക്കുന്നുണ്ട് (6:11-12). അവിടെ വഷളായി എന്നതിന് എബ്രായ ഭാഷയിൽ ഷക്കാത്ത് (Shachath) എന്ന വാക്കാണ് ഉപയോഗിക്കുന്നത്. ഈ വാക്കിന് നശിപ്പിക്കുക, ദുഷിപ്പിക്കുക, എന്നീ അർത്ഥങ്ങളാണ് കൊടുക്കാൻ സാധിക്കുക. ഇവിടെയും ദൈവം ഭൂമിയെ നോക്കി, അതു വഷളായി എന്നു കണ്ടു; സകല ജഡവും ഭൂമിയിൽ തന്റെ വഴി വഷളാക്കിയിരിക്കുന്നു (6:12) എന്ന് കണ്ടു. ഭൂമി അതിക്രമം (violence) കൊണ്ട് നിറഞ്ഞിരിക്കുന്നു (6:13).

ഈ രണ്ട് വേദഭാഗങ്ങളിൽ ആദ്യത്തേത് യാഹ്വിസ്റ്റിന്റേതി (J) ൽ നിന്നും രണ്ടാമത്തേത് പ്രീസ്റ്റിലി (P) സോഴ്സിൽ നിന്നുമാണ്, അതായത് ഇവയിൽ ആദ്യത്തേത് രചിക്കപ്പെട്ടത് പ്രവാസത്തിന് മുമ്പ് വിഭജിത രാജഭരണകാലത്തും രണ്ടാമത്തേത് പ്രവാസത്തിൽ ഇരിക്കുമ്പോഴും ആണ്. ഇവിടെ വിഷയത്തോടുള്ള സമീപനത്തിൽ അടിസ്ഥാന ദൈവശാസ്ത്രസമീപനം ഈ രണ്ട് ഗ്രന്ഥകാരന്മാരും പുലർത്തുന്നുണ്ട്. എന്നാൽ തികച്ചും മനുഷ്യനെ കേന്ദ്രീകരിച്ച് കൊണ്ടുള്ള സൃഷ്ടിയുടെ ദുഷ്ടതയെ വിശദമാക്കുന്നതിൽ നിന്നുള്ള (6:5) വ്യതിയാനം രണ്ടാമത്തെ (6:11-12) പ്രതിപാദനത്തിൽ കാണാൻ സാധിക്കും. അതായത് കുറച്ചുകൂടി geo-centric ആയ സമീപനത്തിലേക്ക് ഇസ്രായേൽ ജനത എത്തിയെന്നതാണ് രണ്ടാമത്തെ പ്രതിപാദനത്തിൽ നിന്നും കാണേണ്ടത്. അതായത് സൃഷ്ടിയുടെ വീണ്ടെടുപ്പ് മനുഷ്യന്റെ തിരിച്ചുവരവ് മാത്രം അല്ലയെന്നും മനുഷ്യന്റെ വീണ്ടെടുപ്പ് സൃഷ്ടിയെ മുഴുവൻ നവീകരിക്കും എന്നും പഠിപ്പിക്കുകയാണ്. അതാണ് വി. പൗലോസിന്റെ സൃഷ്ടി മനുഷ്യപുത്രന്മാരുടെ വിമോചനത്തിനായി വാഞ്ചയോടെ കാത്തിരിക്കുന്നു (Rom 8:23) എന്ന നിരീക്ഷണവും ഈയവസരത്തിൽ പ്രസക്തമാണ്.

ജലപ്രളയത്തിലേക്ക് എത്തിച്ചേരുന്നതിനുള്ള കാരണമാണ് ഇവിടെ വിശദമാക്കിയത്. മനുഷ്യന്റെ ദുഷ്ടതയും, ധാർമ്മികത വിട്ടുള്ള പ്രവർത്തിയും ഭൂമിയെ മുഴുവൻ വഷളാക്കി എന്നാണ് പറയുന്നത്. അടിസ്ഥാനപരമായി പ്രകൃതിയുടെ താളത്തെ തകർക്കുന്നത് മനുഷ്യൻ തന്നെയാണ്. തുടർന്ന് വരുന്ന പ്രളയത്തിൽ ഈ തകർച്ചയുടെ വ്യാപ്തി ഓരോന്നിലും പ്രതിഫലിക്കുന്നു. സൃഷ്ടിയെ അതിന്റെ സമഗ്രതയിൽ ദർശിക്കുന്നത്പോലെ, അതിന്റെ ദുഷ്ടത നിറഞ്ഞ സമീപനങ്ങൾ അതിന്റെ നാശത്തേയും സാർവ്വത്രികമാക്കുന്നു.

**നോഹയുടെ പെട്ടകം: പാരിസ്ഥിതിക അടയാളം**

നോഹയുടെ കാലത്തെ ഈ ജലപ്രളയത്തിൽ പെട്ടക (Ark) ത്തിന് ശ്രദ്ധേയമായ സ്ഥാനമാണ് ഉള്ളത്. ഈ കഥ അനുസരിച്ച് ഭൂമിയിലെ സമസ്ത ജീവജാലങ്ങളുടെയും ഗ്രഹമായി ഏതാനും സമയത്തേക്ക് ഇത് മാറുകയാണ്. ഭൂമിയിലെ സഹവാസത്തിന്റെ ആദ്യരൂപം ഏദനിൽ ആണെങ്കിൽ ഇവിടെ സമസ്തജീവജാലങ്ങളും ഒരുപെട്ടകത്തിനുള്ളിൽ കഴിയുന്ന മൂർത്തമായ ഒരു അടയാളം കാണുകയാണ്. പെട്ടകത്തിനുള്ളിൽ ഈരണ്ട് എണ്ണം വച്ചും (6:19) എന്നും ഏഴ് എണ്ണം വച്ച് എന്നും (7:2-4) രേഖപ്പെടുത്തുന്നതും യിസ്രായേലിന്റെ centric ആരാധനയുടെ വികാസം പ്രാപിച്ച പാരമ്പര്യത്തിൽ നിന്നാണ്.

പെട്ടകത്തെപ്പറ്റിയുള്ള വിശദമായ വിവരണം നൽകുന്നത് പ്രീസ്റ്റ്ലി ഗ്രന്ഥകാരനാണ്. (P) പെട്ടകം ഉണ്ടാക്കേണ്ട വിധം (6:14-17) അതിൽ കയറ്റുന്നതിന് വേണ്ടുന്ന നിയമങ്ങൾ, പെട്ടകത്തിനുള്ളിൽ അധിവസിക്കുന്നവർക്ക് വേണ്ടിയുള്ള ആഹാരം (6:21). പെട്ടകത്തിൽ കടക്കുന്ന നോഹയുടെ കുടുംബം (7:13) നോഹയുടെ തിരഞ്ഞെടുപ്പ് (6:9-10) എന്നീ കാര്യങ്ങൾ എല്ലാം ഈ ഗ്രന്ഥകാരന്റെ സംഭാവനയാണ്. മുൻപ് സൂചിപ്പിച്ചതുപോലെ പ്രീസ്റ്റ്ലി ഗ്രന്ഥകാരൻ ഗ്രന്ഥരചന നിർവ്വഹിക്കുന്നത് പ്രവാസ കാലഘട്ടത്തിലാണ് (Exilic). പ്രവാസികളായ യിസ്രായേല്യരുടെ ഇടയിൽ പ്രചരിച്ച് തലമുറകളായി കൈമാറി വന്ന നോഹയുടെ കാലത്തെ ഈ പ്രളയ കഥയ്ക്ക് ഊടും പാവും നൽകുന്നത് തങ്ങളുടെ പ്രവാസാനുഭവത്തിന്റെ ആകുലതകളിൽ നിന്നാണ് എന്ന് വിചാരിക്കാൻ സാധിക്കും. നോഹയുടെ പെട്ടകവും അതുവഴിയുള്ള അതിജീവനവും കൃത്യമായി മനസിലാക്കാൻ ഈ വേദഭാഗത്തിന്റെ രചനാപരിസരം ഒന്ന് മനസ്സിലാക്കുന്നത് നന്നായിരിക്കും.

യിസ്രായേലിന്റെ ബാബിലോണ്യ പ്രവാസത്തെ സംബന്ധിച്ച വിശദമായ പ്രതിപാദനം കാണുന്നത് എസക്കിയേൽ, യേശയ്യാ 40-55 പ്രവചനങ്ങളിലാണ്. പ്രവാസത്തിലായിരിക്കുമ്പോഴും യഹോവയുടെ അനന്യതയേയും കരുണയേയും അരക്കിട്ട് ഉറപ്പിക്കുന്നതിനും, ജനതയെ ശക്തമായ പ്രതീക്ഷയിൽ നിലനിർത്താനും ആണ് പ്രവാചകന്മാർ ശ്രമിക്കുന്നത്. ഉണങ്ങിയ അസ്ഥികൾ പുതിയ ശരീരം ധരിക്കുന്ന എസക്കിയേൽ പ്രവാചകന്റെ പ്രവചനം (Eze 37) തീർത്തും അരക്ഷിതമായ സാഹചര്യത്തിൽനിന്ന് ദൈവത്തിന്റെ ശക്തമായ വീണ്ടെടുപ്പിനെക്കുറിച്ച് പ്രതീക്ഷ നൽകുന്നതാണ്. യെശയ്യ പ്രവചനം (40-55) ചരിത്രസംഭവങ്ങളിലൂടെ ദൈവത്തിന്റെ കർതൃത്വത്തെ (Lordship) ശക്തമായി ഓർമ്മിപ്പിക്കുന്നതാണ്. അതോടൊപ്പം കർത്താവിന്റെ കഷ്ടപ്പെടുന്ന ദാസന്റെ (suffering servent of the Lord) വിവരണവും പുതുക്കത്തേക്കുറിച്ചുള്ള പ്രതീക്ഷ നൽകുന്നതും അടിമത്വത്തിൽ നിന്ന് തിരികെ വരാൻ സാധിക്കും എന്ന പ്രതീക്ഷ നൽകുന്നതും ആണ്. യഹോവയുമായി ഉടമ്പടി ബന്ധത്തിൽ ആയിരിക്കുന്നവരെ വിടുവിക്കും എന്നും (Isa 45: 14-17) ചിതറിക്കിടക്കുന്ന ദൈവജനത്തെ തിരികെ എത്തിക്കുമെന്നും (49:22-26) വാഗ്ദാനം ചെയ്യുന്നു. ഈ വേദഭാഗങ്ങളിൽ യിസ്രായേലുമായുള്ള യഹോവയുടെ ഉടമ്പടി ബന്ധത്തെ ഓർമ്മിപ്പിക്കുന്ന അവസരത്തിൽ (Isa 41:8, 51:2, 43: 16-17, 43:19-21) നോഹയിലൂടെയുള്ള വിടുവിക്കലും പ്രളയവും അനുസ്മരിക്കപ്പെടുന്നുണ്ട്. (54: 9-10) യിസ്രായേലിന്റെ പ്രവാസജീവിതത്തിന് പ്രവാചകന്മാർ നൽകുന്ന ഉത്തരങ്ങളാണ് ഇത്. പ്രവാസജീവിതം അനുഷ്ഠാനപരമായ ആരാധന ജീവിതത്തിൽനിന്ന് അകന്ന് പോകുന്നതും തങ്ങളുടെ തനത് ജീവിത മാതൃകയായ കൂട്ടായ (community) ജീവിതം സാധിക്കാതെ ചിതറിപ്പാർക്കേണ്ടി വരുന്നതും ആണ്. ഇതിന് എല്ലാം ഉപരി അവരെ പൊതിഞ്ഞ് നിൽക്കുന്ന സംരക്ഷിതമായ ദൈവസാന്നിധ്യം കൈവിട്ടുപോയി എന്ന് കരുതുന്ന നിരാശയുടെ അനുഭവവും അടിമയിൽനിന്ന് എന്ന് തിരികെപ്പോകാം എന്ന് ഉത്കണ്ഠയുടെ ഭാരവും നിലനില്ക്കുന്ന ഈ സാഹചര്യത്തിൽ ആയിരുന്നിരിക്കണം ഈ കഥയുടെ ആഖ്യാനം നിർവ്വഹിച്ചത്. നോഹയുടെ കാലത്തെ പ്രളയം വഴി ദൈവം മനുഷ്യനോടും പ്രകൃതിയോടും നടത്തുന്ന ഉടമ്പടി തങ്ങൾക്ക് പ്രവാസത്തിൽ അനുഭവിക്കേണ്ടി വരുന്ന അടിമ അനുഭവങ്ങളിൽ നിന്നുകൊണ്ട് വിടുതലിനായി ആഗ്രഹിക്കുന്ന ജനം പ്രതീക്ഷാപൂർവ്വം നടത്തുന്ന പുനരാഖ്യാനമാണ് ഇത്. അടിമയിൽ ഇരിക്കുന്ന ഏത് ജനതക്കും പിടിച്ച് നിൽക്കാൻ പ്രതീക്ഷ നൽകുന്നത് വിമോചനത്തിന്റെയും വീണ്ടെടുപ്പിന്റെയും ചരിത്രങ്ങൾ ആയിരിക്കും. വിടുതൽ നൽകുന്ന ദൈവത്തേക്കുറിച്ചുള്ള ഓർമ്മകൾ യിസ്രായേലിൽ ഒരിക്കലും അവസാനിക്കുന്നില്ല. തങ്ങളുടെ പിതാക്കന്മാരിൽ നിന്ന് തലമുറകളായി കൈമാറി വന്ന ഈ കഥ തങ്ങളുടെ ജീവിത പശ്ചാത്തലത്തോട് ചേർത്ത് വച്ച് പുനരാവിഷ്കരിക്കുകയായിരുന്നു.

**ഭൂമിയോടുള്ള ദൈവത്തിന്റെ ഉടമ്പടി**

ജലപ്രളയം സമസ്ത സൃടിജാലങ്ങളുടെയും സമ്പൂർണ്ണനാശത്തിന് കാരണമാകുന്നു (7: 21-23) എന്നാൽ ഈ സംഭവത്തിന്റെ അവസാനത്തോട് അടുക്കുമ്പോൾ (8:20-22) ദൈവം അതുവരെ പുലർത്തിയിരുന്ന നിലപാടിൽ മാറ്റം വരുത്തുന്നതായിട്ടാണ് കാണാൻ കഴിയുന്ന

ത്. മനുഷ്യന്റെ ലംഘനങ്ങളും അതിക്രമവും ആയിരുന്നു ജലപ്രളയത്തിന് കാരണമായതെങ്കിൽ യഹോവ അരുളിച്ചെയ്യുന്നു. ഇനി മനുഷ്യർ നിമിത്തം ഭൂമി ശപിക്കപ്പെടുന്നില്ല. സകല ജീവികളെയും ഇനി നശിപ്പിക്കയില്ല എന്നും രേഖപ്പെടുത്തുന്നു. പ്രളയത്തിനുശേഷം നോഹ പെട്ടകം തുറന്ന് ഭൂമി പരിശോധിച്ചപ്പോൾ അത് ഉണങ്ങിയിരിക്കുന്നതായി കണ്ടു (8:13-13) മനുഷ്യന്റെ നിരൂപണങ്ങൾ ചെറുപ്പം മുതൽക്കേ ദോഷം നിറഞ്ഞതാണെങ്കിലും അത് അസ്ഥിരമായി തുടരുന്നതാണെങ്കിലും ദൈവപരിപാലനയുടെ അടയാളങ്ങളെ ഇവിടെ വെളിപ്പെടുത്തുന്നു. കാലാവസ്ഥ ക്രമീകൃതമാകുന്നു അതുകൊണ്ട് തന്നെ ജീവിതവൃത്തിക്ക് അതിനെ ആശ്രയിക്കാവുന്നതാണ്. ഭൂമിയുള്ള കാലത്തോളം വിതയും കൊയ്ത്തും ശീതവും ഉഷ്ണവും വേനലും വർഷവും രാവും പകലും നിന്നും പോകയുമില്ല. (8:22) ഇത് കനാനിൽ കാർഷികവൃത്തിയിലായിരിക്കുന്ന ഇസ്രായേലിന് ദൈവം നൽകിയ ഉടമ്പടിയാണ്.

കൃഷിചെയ്ത് ജീവിക്കുന്ന ജനതയിൽനിന്ന് തന്നെയായിരിക്കണം ദൈവിക ഉടമ്പടിയുടെ ഈ ഏറ്റുപറച്ചിൽ നടക്കുന്നത്. ഇതിന് സാമൂഹ്യ-രാഷ്ട്രീയ കാരണങ്ങൾ ഉണ്ട്. ഈ വേദഭാഗം യാഹ്വിസ്റ്റ് (J) ഗ്രന്ഥകാരന്റേതാണ് എന്നതാണ് അതിൽ പ്രധാനം. ഈ ഗ്രന്ഥരചനയുടെ കാലഘട്ടം യിസ്രായേലിലെ വിഭജിത രാജഭരണകാലഘട്ടത്തിലും ആണ്. യിസ്രായേലിനെ ഏക രാജ്യമായി മാറ്റിയത് ശലോമോൻ രാജാവാണ്. യരുശലേമിൽ ദേവാലയം നിർമ്മിച്ച് centralised cult നടപ്പിൽ വരുത്തിയതും അദ്ദേഹം തന്നെ. പട്ടണങ്ങളുടെ നിർമ്മാണവും വ്യാപാരത്തിന്റെ വ്യാപനവും വഴി യിസ്രായേലിന്റെ ഗ്രാമങ്ങൾ അനുഭവിച്ച് വന്നിരുന്ന സ്വാതന്ത്ര്യം വല്ലാതെ അവഗണിക്കപ്പെടുകയും നികുതിഭാരം വർദ്ധിപ്പിക്കുകയും കാർഷികത്തൊഴിലിൽ ഏർപ്പെട്ടിരുന്നവരെ കൂടുതലായി നിർമ്മാണത്തൊഴിലാളികളാക്കുന്ന സാഹചര്യവും ഉണ്ടായി. നീറിപ്പുകഞ്ഞു നിന്ന ഈ കാലഘട്ടം ശലോമോന്റെ ഭരണം അവസാനിക്കുന്നതോടെ പുതിയ രൂപം പ്രാപിക്കുന്നു. രാജ്യം രണ്ടായി വിഭജിക്കപ്പെട്ടു, പത്ത് ഗോത്രങ്ങളായി ജറോബയാമും ബാക്കി രണ്ട് ഗോത്രങ്ങളായി റഹബയാമും രാജാക്കന്മാരായി. ഇവർ രണ്ട് പേരും ശലോമോൻ രാജാവിന്റെ മക്കൾ. രാജ്യം രണ്ടായി വിഭജിക്കപ്പെട്ട് പരസ്പരം പടവെട്ടിയും അയൽരാജ്യങ്ങളുമായി യുദ്ധം ചെയ്തും രണ്ട് മതകേന്ദ്രങ്ങൾ സ്ഥാപിച്ചും (Jarusalem & Samaria) കലഹിച്ച് നീങ്ങുന്ന കാലഘട്ടത്തിലാണ് യാഹ്വിസ്റ്റ് ഗ്രന്ഥകാരൻ തന്റെ രചന നിർവഹിക്കുന്നത്. ഇവിടെ നീണ്ടനാളത്തെ നഗരവത്ക്കരണ പദ്ധതികൾ ഗ്രാമങ്ങളും അവരുടെ കൃഷിയും അതിന്റെ രീതികളും എന്തിന് പ്രകൃതിയുടെ താളം പോലും വിസ്മരിച്ച് പോയ ഒരു ജനത തങ്ങളുടെ ദൈവമായ യഹോവ ഭൂമിയോട് ചെയ്ത ഉടമ്പടിയെ അനുസ്മരിക്കുന്നതാണ് ഇത്. മനുഷ്യന്റെ നിരൂപണങ്ങൾ ചെറുപ്പംമുതലേ ദോഷം നിറഞ്ഞതാണ് എന്നും അത് തികച്ചും അസ്ഥിരമാണ് എന്നും നിരീക്ഷിക്കുന്നുണ്ട്. ദൈവീക ഉടമ്പടികളിൽ നിന്നുള്ള മനുഷ്യന്റെ അകൽച്ചയും അവന്റെ സ്വാർത്ഥതയും നാശത്തിന് കാരണമാകുന്നത്.

കാലത്തിനും സമയത്തിനും അനുസരിച്ച് പ്രകൃതിയിൽ സംഭവിക്കേണ്ട മാറ്റങ്ങൾ കൃത്യമായി സംഭവിക്കുന്നു എന്നും അത് വഴി കൃഷിയും അനുബന്ധതൊഴിലുകളും അഭംഗുരം നടക്കുന്നു എന്നതും ഉടമ്പടി ബന്ധത്തിൽ കാണുകയാണ് ഇവിടെ. നഗരവൽക്കരണവും സൈന്യശേഷി വർദ്ധിപ്പിക്കലും യുദ്ധങ്ങളും നടമാടിയ യിസ്രായേലിന്റെ രാജഭരണ കാലത്തും (Monarchy) വിഭജിത രാജഭരണകാലത്തും (divided monarchy) തങ്ങളെ കൈവിടാതെ കൃഷിയോടും കൃഷിക്കാരോടും കൃഷിയിടങ്ങളോടും ഇതിനെല്ലാം സാഹചര്യം ഒരുക്കുന്ന പ്രകൃതിയുടെ ചംക്രമണങ്ങളോടും സർവ്വോപരി ഭൂമിയോട് തന്നെയും ഉടമ്പടി ചെയ്യുന്ന ദൈവത്തെ ഏറ്റുപറയുകയാണ് ഈ വേദഭാഗത്തിലൂടെ ഗ്രന്ഥകാരൻ ചെയ്യുന്നത്. സൃഷ്ടി മനുഷ്യകേന്ദ്രീകൃതമല്ല (non-anthopocentric) എന്ന ദൈവശാസ്ത്രനിലപാടിന്റെ ഉദാഹരണം കൂടിയാണ് ഇത്.

**ഉപസംഹാരം**

ഉല്പത്തിപുസ്തകത്തിലെ ജലപ്രളയവും അനുബന്ധ പഠനങ്ങളും പ്രമേയമാക്കി ലഘുബൈബിൾ പഠനം നടത്താൻ ആണ് ഇവിടെ ശ്രമിച്ചത്. നിരന്തരം വായിക്കുകയും പഠിക്കുകയും ചെയ്യുന്ന ഈ വേദപുസ്തകഭാഗത്തെ വിമോചനത്തിന്റെയും പ്രകൃതിയുടെയും പക്ഷത്ത്നിന്ന് വായിക്കാൻ ശ്രമിക്കുകയായിരുന്നു. ഈ പഠനത്തിലൂടെ നോഹയുടെ കാലത്തെ ജലപ്രളയം വേദപുസ്തക സംഭവങ്ങളിൽ സുപ്രധാനമായ ഒന്നാണ്. യിസ്രായേൽ ഒരു ജനതയായി രൂപപ്പെടുന്നത് തന്നെ തങ്ങളുടെ ചരിത്ര സ്മരണകളിലൂടെയാണ്. മനുഷ്യചരിത്രത്തിൽ ദൈവം നടത്തുന്ന ഇടപെടലുകൾ പുനരാവിഷ്കരിക്കാനും തങ്ങളുടെ ജീവിത സാഹചര്യങ്ങളോട് ചേർത്ത് വ്യാഖ്യാനിക്കാനും യിസ്രായേൽ ശ്രമിച്ചത് വഴിയാണ് നോഹയുടെ പ്രളയകഥ വേദപുസ്തകത്തിന്റെ ഭാഗമായത് എന്ന് പറഞ്ഞ് വയ്ക്കുകയായിരുന്നു ഈ പഠനത്തിലൂടെ.

RNI No. KERMAL/2012/46014
Registered. Reg. No. KL/ALY/0067/2019-2021

Date of Publication 15-06-2020
Price Rs. 10/-

Licence No. KL/CR/ALU/WPP-02/2019-21
Licensed to Post Without Pre-payment

KANDANAD DIOCESAN BULLETIN

(2-ാം പേജിൽ നിന്ന് തുടർച്ച)

ക്കൂട്ടം ഫാനിന്റെ കാറ്റിൽ പാറിക്കളിക്കുകയും മുറിഞ്ഞു വേർപെട്ട് വായുവിൽ പറന്നുനടക്കുകയുമായിരുന്നു. ഒരു മൃതദേഹത്തിന്റെ തലയ്ക്കൽ വയ്ക്കുന്ന കുരിശുപോലും ഒന്നു തുടച്ചു വൃത്തിയാക്കാൻ വേണ്ട ചുമതലബോധം ഒരു പള്ളി ഭരണാധികാരികൾക്കില്ലാതെ പോയല്ലോ എന്നോർത്ത് ഞാൻ ദു:ഖിച്ചു പോയി. അന്ന് ആ പള്ളിയിൽ രണ്ട് ശവമടക്കങ്ങൾ വേറെയുമുണ്ടായിരുന്നു പോലും. ശുശ്രൂഷയോ സാധാരണ പറയാറുള്ളതുപോലെ ഒരു 'ചടങ്ങു നടത്തൽ മാത്രം'.

പള്ളിയിലെ ആരാധനയിലും ഇതര ചടങ്ങുകളിലും മാതൃകാപരവും അനുകരണിയവുമായ പുതിയ നടപടികൾ ഇടവക വികാരിയുടെ നിർദ്ദേശപ്രകാരം നടപ്പിലാക്കുന്നത് മറ്റ് ഇടവകകളിൽ നിന്നും സഭാ വിഭാഗങ്ങളിൽ നിന്നും പകർത്തുകയും ചെയ്യുന്നത് നല്ലതാണെന്നു തോന്നുന്നു. ഉദാഹരണത്തിന് ശവസംസ്കാരത്തിന്റെ കാര്യം തന്നെ എടുക്കാം. മൃതദേഹം മരണവീട്ടിൽ നിന്ന് ആദരപൂർവ്വം ആഘോഷമായിട്ടാണല്ലോ പള്ളിയിലേക്ക് കൊണ്ടു പോകുന്നത്. മുമ്പിൽ മരക്കുരിശും കൊടികളും മുത്തുക്കുടികളും മേൽക്കെട്ടിയുമെല്ലാമായിട്ടാണ് അന്ത്യയാത്ര, ശവമഞ്ചം പിൻപിലായിരിക്കും. പള്ളിയിൽ മുന്നമേ എത്തുന്നവർ ഞങ്ങളുടെ കൈയിലുള്ള കുരിശും കൊടിയും കുടയുമെല്ലാം ഏതെങ്കിലും മൂലയിൽ ചാരിയശേഷം സൗകര്യസ്ഥാനങ്ങളിലേക്ക് മാറും. ഒടുവിലെത്തുന്ന വൈദീകരെയും മൃതദേഹത്തെയും സ്വീകരിക്കാൻ ആരും ഉണ്ടാകാറില്ല. ഇതാണ് അധികം പള്ളികളിലെയും രീതി. എന്നാൽ ചില പള്ളികളിൽ കുരിശും, കൊടിയും കുടകളുമായി എത്തുന്നവരെല്ലാം പള്ളിക്കുമുമ്പിൽ രണ്ടു ഭാഗത്തായി നിരനിരയായി നില്ക്കും. പള്ളിയിലെത്തിയിട്ടുള്ള മറ്റുള്ളവരും ആ കൂട്ടത്തിൽ അണിചേരും. വൈദീകരും മൃതശരീരവും പള്ളിക്കുള്ളിൽ പ്രവേശിച്ചശേഷമേ നിര പിരിയാറുള്ളൂ. അത് പരേതനോടുള്ള ഒരു നല്ല ആദരസൂചകമായി തോന്നുന്നു. എല്ലാ ഇടവകകളിലും ഈ രീതി നടപ്പാക്കാവുന്നതാണ്. ചില പള്ളികളിൽ ശവസംസ്കാരശുശ്രൂഷകൾ നടക്കുന്ന വേളയിൽ മദ്ബഹായുടെ മറ ശീല മാറ്റാറില്ല. മറ്റു പള്ളികൾ മറശീല പൂർണ്ണമായും മാറ്റും. അതാണ് ശരിയെന്ന് സാമാന്യബുദ്ധിക്ക് തോന്നുന്നു. ഏതായാലും ഒരു ഏകീകരണം നല്ലതാണ്.

കത്തോലിക്കാപള്ളികളിൽ മൃതദേഹം കബറിടത്തിലേക്ക് എടുക്കുന്നതിനുമുമ്പ് ജനത്തിന് അത് file past ചെയ്ത് ആദരാഞ്ജലികൾ അർപ്പിക്കുവാൻ അവസരം ഒരുക്കാറുണ്ട്. അത് സ്വീകാര്യമായ ഒരു നടപടിയാണ്.

ഇവിടെ സൂചിപ്പിച്ചത് അനുകരണത്തിന്റെ കാര്യങ്ങളാണ്. എന്നാൽ നല്ല പഠനവും, ഭാവനയും, അവസരബോധവുമെല്ലാമുള്ള നമ്മുടെ വൈദീകർക്ക് ഇത്തരം നല്ല നടപടികൾ സ്വയം കണ്ടെത്തി ചടങ്ങുകൾ കൂടുതൽ ആകർഷകവും സ്വാർത്ഥകവുമാക്കുവാൻ കഴിയും. നല്ലവ മറ്റുള്ളവർ പകർത്തട്ടെ ഒപ്പം ഒരുക്കവും കൂടി. ചടങ്ങുകൾക്ക് മോടി കൂട്ടുന്നതിന്റെ പേരിൽ ദേവാലയാന്തരീക്ഷത്തിന് നിരക്കാത്ത കോപ്രായങ്ങളൊന്നും കാട്ടിക്കൂട്ടരുത്.

ഇടവക വികാരി ഓരോ ഇടവകാംഗവുമായി നല്ല ബന്ധം പുലർത്തണം. എന്നാൽ അത് പരിധി വിട്ടതായിരിക്കുകയുമരുത്. എല്ലാ പ്രായത്തിലുള്ള എല്ലാ ഇടവകക്കാരെയും, എല്ലാ തൊഴിൽക്കാരെയും, പാവപ്പെട്ടവരെയും അല്ലാത്തവരെയും വിദ്യാർത്ഥികളെയും തൊഴിലന്വേഷകരെയും എല്ലാം അദ്ദേഹം പരിചയപ്പെടുകയും പഠിക്കുകയും ചെയ്യണം. അവരുടെയെല്ലാം ആവശ്യങ്ങളും ആകുലതകളും ആശയഗതികളുമെല്ലാം മനസ്സിലാക്കണം.
ഇടവകക്കാരുടെ ഇല്ലായ്മകൾ നികത്താനും വിഷമതകൾ അകറ്റാനും മറ്റംഗങ്ങളുടെ സഹകരണത്തോടെ ശ്രമിക്കണം. എല്ലാ കാര്യങ്ങളിലും വികാരി ഇടവകക്കാർക്ക് മാർഗ്ഗദർശിയാകണം. ഇടവക പൂർണ്ണ സന്തോഷത്തിലും, സംതൃപ്തിയിലും കഴിയുന്ന ഒരു ദൈവീക കൂട്ടായ്മയായി- ഭൂമിയെ സ്വർഗ്ഗമാതൃകയായി മാറണം. അപ്പോഴാണ് ഒരു വികാരിയുടെ ശുശ്രൂഷ പൂർണ്ണമാകുന്നത്. അപ്പോഴാണ് 'നിന്റെ രാജ്യം വരണമേ' എന്ന കർത്തൃ പ്രാർത്ഥനാഭാഗം ഫലവത്താകുന്നത്.

## ജന്മദിനാശംസകൾ

28-6-2020 ഞായറാഴ്ച 69-ാം ജന്മദിനം ആഘോഷിക്കുന്ന ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് എല്ലാ ദൈവാനുഗ്രഹങ്ങളും ആശംസിക്കുന്നു.

അന്നു രാവിലെ 8.30 ന് അഭി. തിരുമേനി മൂവാറ്റുപുഴ സെന്റ് തോമസ് കത്തീഡ്രലിൽ വി. കുർബ്ബാന അർപ്പിക്കുന്നതാണ്.

ചീഫ് എഡിറ്റർ

Printed and published by Fr. Abraham Karamel, Secretary, Kandanad East Diocese, Bishop's House, Muvattupuzha - 686 661, Ph: 0485 2832401
Managing Editor : P.J. Varghese Ph: 0485 2253209, Printed at St. George Press, Muvattupuzha